നം സാഹിത്യത്തിലെ സാങ്കേതികജ്ഞാനത്തിനും തമ്മിൽ ബന്ധമുണ്ട് എന്ന വസ്തുത അദ്ദേഹത്തിനു നിഷേധിക്കാൻ സാധിക്കയില്ല. സാഹിത്യം സാങ്കേതികജ്ഞാനത്തിൽ നിന്നു ഉടലെടുക്കുന്നതായി എങ്ങും കേട്ടുകേൾവിപോലും ഇല്ല. സാങ്കേതികജ്ഞാനം സാഹിത്യപോഷണത്തിന് സഹായകമായേക്കാം എന്നേ ഉള്ളു. ബാലികാബാലന്മാരുടെ വിദ്യാഭ്യാസപരിപോഷണത്തിന് അദ്ധ്യാപനം സഹായിക്കാം. ആ അദ്ധ്യാപനം ആ ബാലികാബാലന്മാരുടെ വിജ്ഞാനഗ്രഹണത്തിനു കാരണമാകും എന്ന് ആരെങ്കിലും തെറ്റിദ്ധരിക്കാറുണ്ടോ ?" പദങ്ങളും വാക്യങ്ങളും ഛന്ദസ്സുകളും അലങ്കാരങ്ങളും സമ്പാദിച്ചതുകൊണ്ടു ആരും സാഹിത്യകാരനാകുന്നില്ല" എന്നദ്ദേഹം പറയുന്നു. "സാഹിത്യകാരനാകുന്നില്ല" എന്നു പറയുന്നവരും ഇങ്ങനെയുള്ള പ്രസ്താവനമാത്രംകൊണ്ട് സാഹിത്യകാരരാകുന്നില്ല.

"അഥവാ" പദങ്ങൾക്കും വാക്യങ്ങൾക്കും ഛന്ദസ്സുകൾക്കും അലങ്കാരങ്ങൾക്കും" ഇത്രയേറെ പ്രാതിനിധ്യം വന്നുപോയതു 1945 മെ, 29, 30 എന്നീതീയതികൾ തൊട്ടായിരിക്കുമോ ? അതോ, അതിനുമുമ്പും ഇതാണോ കഥ ? ഭാവിയുടെ കഥയും ഇങ്ങനെയായിരിക്കുമോ ? പദങ്ങൾക്കും വാക്യങ്ങൾക്കും ഛന്ദസ്സുകൾക്കും അലങ്കാരങ്ങൾക്കും" പക്ഷെ, മി. ജോസഫ് മുണ്ടശ്ശേരിയുടെ സാഹിത്യത്തിൽ സ്ഥാനം ഇല്ലായിരിക്കാം. ലോകത്ത് ഇതേവരെ അറിയപ്പെട്ടിട്ടുള്ള എല്ലാ സാഹിത്യങ്ങളിലും "പദങ്ങൾക്കും വാക്യങ്ങൾക്കും ഛന്ദസ്സുകൾക്കും അലങ്കാരങ്ങൾക്കും" അത്യന്തമായ ഒരു സ്ഥാനമാണുള്ളതെന്ന കാര്യം മി. മുണ്ടശ്ശേരി

ക്ക മനസ്സിലായിട്ടില്ലെങ്കിൽ ആശ്ചര്യകരമാണു്. ചെറുകഥ, നോവൽ, കവിത, നാടകം, വിമർശനം എന്നുതുടങ്ങിയ സാഹിത്യശാഖകളിൽ ഏതെടുത്തു പരിശോധിച്ചാലും പ്രാചീനകാലത്തേതാ, ആധുനികകാലത്തേതാ ഉള്ളവ പരിശോധിച്ചാലും, ഭാരതഖണ്ഡത്തിലോ യൂറോപ്പിലോ അമേരിക്കയിലോ ഉള്ള സാഹിത്യം പരിശോധിച്ചാലും, പേർസ്യനോ ചൈനീസ്സോ ജാപ്പനീസ്സോ ആയ സാഹിത്യം പരിശോധിച്ചാലും പദങ്ങൾക്കും വാക്യങ്ങൾക്കും മനസ്സുകൾക്കും അലങ്കാരങ്ങൾക്കും ഉള്ള സ്ഥാനം അതിമഹനീയമെന്നു കാണുവാൻ തീരെ വിഷമമില്ല. പദങ്ങളും വാക്യങ്ങളും കൂടാതെ ഒരു സാഹിത്യം ഉണ്ടോ? ഉണ്ടെങ്കിൽ എവിടെയാണു്? സാഹിത്യം, എന്ന പദത്തിൻെറ അർത്ഥം തന്നെ പദങ്ങളുടെയും ആശയങ്ങളുടെയും സഹിതത എന്നല്ലേ? പദങ്ങൾ മുഖേനയല്ലാതെ ഏതു സാഹിത്യമാണു് മി. ജോസഫ് മുണ്ടശ്ശേരി ഇതേവരെ പരിപാലിച്ചു പോന്നതു്? 'ഉക്തിഗുംഭ'ങ്ങളിൽ നിന്നു പദങ്ങളും വാക്യങ്ങളും ഒന്നു മാററാമെങ്കിൽ അവശേഷിക്കുന്ന ആശയങ്ങൾകൊണ്ടാണോ അദ്ദേഹം സാഹിത്യസേവനം നിർവഹിക്കുന്നതു്?

"ജീവിതവും സാഹിത്യവുമായി ബന്ധപ്പെട്ടതാവാൽ ജീവിതത്തിൻെറ മാററങ്ങൾ സാഹിത്യത്തിലും മാററങ്ങൾ ഉണ്ടാക്കുന്നതാണു്." എന്നൊരു പ്രസ്താവന നിർവ്വഹിക്കുന്ന പ്രസംഗകർത്താവു് "ഒരു പഴയ കേരളീയൻെറ ജീവിത"ത്തെ വലിയൊരു പുച്ഛരസത്തോടെ ഇങ്ങനെ വീക്ഷിക്കുന്നു:—"രാവിലെ കുളിയും തേവാരവും കഴിഞ്ഞു് ഉച്ചൂണും കഴിച്ചു് ഭോജനനിദ്രാദികളുമായി കഴിഞ്ഞ

ഒരു പഴയ കേരളീയന്റെ ജീവിതത്തിൽ പറയത്തക്ക പ്രശ്നങ്ങളൊന്നും ഉണ്ടായിരുന്നില്ല."

ഈ "പഴയ കേരളീയൻ" മുണ്ടശ്ശേരി അവർകൾക്കു മാത്രം പരിചിതരായ പഴയ കേരളീയരുടെ ഒരു മാതൃകയായിരിക്കാം. "കളിയും തേവാരവും കഴിഞ്ഞു" എന്ന ഭാഗംകൊണ്ടു വല്ല നമ്പൂരിമാരെയും ആയിരിക്കാം പ്രസംഗകർത്താവു ഉദ്ദേശിക്കുന്നതു. "സ്നാനം ഉഴിച്ചൽ ഭോഗനിദ്രാദികളുമായി കഴിഞ്ഞു" എന്നു പറയുമ്പോൾ അതു വെറും പഴയ കേരളീയനല്ല. പുതിയ "കേരളീയൻ"തന്നെയായിരിക്കാം. എന്തായാലും വളരെ അധഃപതിച്ച അത്തരം കേരളീയന്മാരുടെ വല്ല പാരമ്പര്യവും വല്ല മെച്ചവും വരുത്തുന്നതായി ചിലർ ഭാവിച്ചേക്കാം. എങ്കിലും അത്തരം ആളുകളല്ല പഴയ കാലത്തു കേരളത്തിൽ ഉണ്ടായിരുന്നതു എന്ന കാര്യം മി. ജോസഫ് മുണ്ടശ്ശേരിക്കു അറിവില്ലെങ്കിൽ അദ്ദേഹം കേരളചരിത്രം ഒന്നു പഠിച്ചുനോക്കേണ്ടതാണു. എന്തു "കേരളീയ"നായിരുന്നാലും ആ കേരളീയന്റെ ജീവിതത്തിൽ പറയത്തക്ക 'പ്രശ്ന'ങ്ങളൊന്നും ഉണ്ടായിരുന്നില്ലത്രേ! 'ഉത്തരം' എഴുതുവാനും അവർക്കു അത്ര വലിയ വിഷമങ്ങളും ഇല്ലായിരിക്കുമല്ലോ എന്നു സമാധാനപ്പെടണം! അടുത്ത പ്രസ്താവന അന്നത്തെ കേരളീയരുടെ സമുദായം ഇരുട്ടിലായിരുന്നു എന്നാണു. കേരളീയ ചരിത്രത്തിനു നൽകുന്ന ഇത്തരം വിലയേറിയ സൂചനകൾ അജ്ഞതയിൽ പരീക്ഷ കഴിഞ്ഞുകൂടുന്ന വല്ല അനന്തര പരമ്പരകൾക്കും പ്രയോജനപ്പെട്ടേക്കും!

ഇന്നത്തെ സ്ഥിതികളെല്ലാം മാറിപ്പോയി എന്നു പറയുന്ന കൂട്ടത്തിൽ "റിക്ഷാക്കാരനെപ്പോലും വായിക്കാൻ ആ

ഗ്രഹമുണ്ട്" എന്നു കേരളീയരുടെ സമത്വസ്വാതന്ത്ര്യസാഹോദര്യങ്ങൾക്കു വേണ്ട സാഹിത്യം ചമയ്ക്കുവാനുള്ള ഉപദേശം കൊടുക്കുന്നയാൾ പ്രസ്താവിക്കുന്നു. അദ്ദേഹത്തിന്റെ കേരളീയ വൻപ്രഭുത്വം അനുസരിച്ചുള്ള നോട്ടത്തിൽ 'റിക്ഷാക്കാര'നോളം താഴ്ന്നയാൾ ആരുമില്ല! "റിക്ഷാക്കാരെന്നപോലും" എന്ന പ്രയോഗത്തിന്റെ അർത്ഥം അതുതന്നെയായിരിക്കുമല്ലോ. സാമാന്യജനങ്ങളുടെ തൊഴിൽപരമായ താഴ്ച്ചയുയർച്ചകളെ ഇങ്ങനെ പുച്ഛരസത്തോടെ വീക്ഷിക്കുന്ന ഇദ്ദേഹത്തിന് സംസ്കൃതമനുഷ്യരായി കണക്കാക്കുവാൻ എത്ര കാലമായിരിക്കും വേണ്ടിവരുന്നത്! അടുത്ത സാഹിത്യസംഗീതവാചകം കേൾക്കുകതന്നെ.

"അവനവനുണ്ടായിരിക്കുന്ന പൗരാവകാശബോധം" റിക്ഷാത്തൊഴിൽകാരെ ഇതിൽക്കൂടുതൽ അവമാനിക്കാൻ മറ്റൊന്നും ആവശ്യമില്ല. 'പൗരാവകാശബോധം' ഇന്നാർക്കെല്ലാമേ ഉണ്ടായിരിക്കാവൂ എന്നു വല്ല നിയമവും ഉണ്ടോ ? പൗരാവകാശബോധം ഏതു തൊഴിൽ സ്വീകരിച്ചും മാന്യമായി കാലക്ഷേപം കഴിക്കുന്നവർക്ക് ഉണ്ടാകാൻ പാടില്ലാത്ത ഒരു ബോധമായിരിക്കുമോ ? ഇദ്ദേഹം റിക്ഷാക്കാരന്റെ ഗ്രന്ഥപാരായണപ്രതിപത്തിയും പൗരാവകാശബോധവും പ്രസ്താവനാവിഷയമാക്കുന്നത് സാഹിത്യം സാമാന്യജനങ്ങൾക്ക് വേണ്ടിയാണെന്നു സ്ഥാപിക്കാൻ കൂടെയാണെന്നു വരുമ്പോൾ ആ സാമാന്യ ജനങ്ങളോട് ആദ്ദേഹത്തിനു തോന്നുന്ന ആത്മാർത്ഥത വ്യാഖ്യാനത്തിന്നും അപ്പുറമാണ്!

"സാമ്പത്തികനീതിയെ കാലോചിതമായി പരിഷ്കരിച്ചു" സമസ്തവ്യക്തികൾക്കും ഏറെക്കുറെ ജീവിത

ത്തിൽ ക്ഷേമമുണ്ടാക്കിക്കൊടുക്കുക എന്നതു് ഇന്നത്തെ മഹാപ്രശ്നങ്ങളിൽ ഒന്നാമത്തേതായിരിക്കുന്നു.”

ഇതു് ഇന്നത്തെ പ്രശ്നമല്ല, വളരെ പഴയകാലത്തൊട്ടേ ഉള്ള പ്രശ്നമാണു്. സ്വകാര്യ സ്വത്തെന്നുള്ള ഏർപ്പാടില്ലാതെ എല്ലാവരും എല്ലാപേരുടേയും സുഖക്ഷേമങ്ങൾ ആധാരമാക്കി പ്രവർത്തിക്കണമെന്നുള്ള മഹനീയാദർശം 'മൂർ' എന്ന ഗ്രന്ഥകാരന്റെ "യൂട്ടോപ്യയാ"യിൽ പ്രതിപാദിച്ചിട്ടുണ്ടു്. എന്നാൽ സാമ്പത്തികമായ ഈ സമത്വം ജനസമത്വം മാത്രം കൊണ്ടു രാജ്യകാര്യപരമായ സ്വാതന്ത്ര്യസിദ്ധി ഉണ്ടാകായ്ക നിമിത്തം ഈ ആദർശത്തിന്നു് തീരെ പ്രചാരമില്ലാതെയായി. ഇന്നത്തെ മഹാപ്രശ്നങ്ങളിൽ ഒന്നാമത്തേതു് എന്നു പറയുമ്പോൾ "ഏറെക്കുറെ" എന്നും "കാലോചിതമായി" എന്നും മറ്റും ചില 'കഷ്ലി പിഷ്ലി' കളുടെ ആവശ്യമില്ലെന്നും മനസ്സിലാക്കേണ്ടതുണ്ടു്.

അതെന്തായാലും "ഒരു പ്രത്യേക സംഘടനയ്ക്കും കാഹളം ഊതുന്നവനായിരിക്കണം സാഹിത്യകാരനെന്നു വാദിക്കുന്നതു് സാഹസമാണു്" എന്നു പറയുന്നതിനോളം വിചിത്രമായി മറ്റൊന്നുമില്ല. പുരോഗമനസാഹിത്യസംഘടനയ്ക്കു് ഊതുന്ന കാഹളത്തിന്റെ ഒരു വശം അധരപുടത്തിൽ നിന്നുതാഴ്ത്തിവച്ചുംകൊണ്ടല്ല പ്രസംഗകർത്താവു് ഇങ്ങനെ പറയുന്നതെന്നുകൂടെ ഓർമ്മിക്കുമ്പോഴാണു് ആ വൈചിത്ര്യത്തിന്റെ സാക്ഷാൽ സ്വഭാവം വെളിപ്പെടുന്നതു്.

അടുത്തതായി "Values of Life ജീവിതത്തിന്റെ മൂല്യങ്ങൾ"—ഇവയെ അവധാരണം ചെയ്തിട്ടുവേണം ഒരു

വൻ സാഹിത്യകാരനാകാനെങ്കിൽ അവൻെറ ജോലി ഒരു പിള്ളേർ കളിയല്ലെന്നു സ്പഷ്ടം" എന്നൊരു വാചകമാണു് കാണാനുള്ളു്. എന്താണു് ഈ 'വാല്യൂസ് ഓഫ് ലൈഫ്' അഥവാ ജീവിതമൂല്യങ്ങൾ എന്നെന്നും പ്രസംഗകർത്താവു് ശബ്ദിക്കുന്നില്ല. സാമാന്യജനജീവിതത്തെ സാരമായി സ്പർശിക്കത്തക്കവിധത്തിൽ നിർവ്വഹിക്കേണ്ട സാഹിത്യരചനയ്ക്കു നേർവഴി തെളിക്കാൻ ഉദ്യമിച്ചു കൊള്ളുന്ന ജീവിതമൂല്യങ്ങളെപ്പററി ചില സൂചനകളെങ്കിലും നൽകാമായിരുന്നു. പോകട്ടെ; അദ്ദേഹം അത്രയ്ക്കൊന്നും ദയാലുവല്ലായിരുന്നു എന്നു കരുതി സമാധാനപ്പെടാം.

"സാംസ്കാരികമായിട്ടുള്ള നേട്ടങ്ങൾ ധാരാളം ഉള്ളവർ മാത്രം സാഹിത്യത്തിൻെറ ഉന്നത മണ്ഡലത്തിൽ പ്രവേശിക്കട്ടെ. നമ്മുടെ ചെറുപ്പക്കാരായ സാഹിത്യകാരന്മാർ പലരും അങ്ങനെയുള്ളവരാണു്. അവർ ജീവിതത്തിൽനിന്നും വിശ്വാസങ്ങൾ ഉൾക്കൊള്ളുന്നു" എന്നുള്ള നമ്മുടെ ചെറുപ്പക്കാരെ "ജയ ജയ കൈലാസോദ്ധാരകാരിൻ"......പാടിക്കൊണ്ടു പൂജിച്ചതു് ഒരു വെറും നാടകീയനയം തന്നെയാണു്. അല്ലാത്തപക്ഷം ഉടനടിതന്നെ "അവരുടെ കൃതികളിൽ അശ്ലീലതകൾ ഉണ്ടാകാം; അററകുററങ്ങൾ കണ്ടേക്കാം" എന്നു് ഈ സൗജന്യശാലി പ്രസ്താവിക്കുകയില്ലായിരുന്നു. കൃതികളിൽ അശ്ലീലതകൾ ഉണ്ടാക്കുന്നവരാണത്രേ, "സാംസ്കാരികമായിട്ടുള്ള നേട്ടങ്ങൾ ധാരാളം ഉള്ളവർ!" മററു സന്ദർഭങ്ങളിൽ അല്പം പിടിയും ഇല്ലാത്തവിധം ശ്ലാഘിച്ചു തകർക്കുന്ന പ്രസംഗകർത്താവു് എത്ര അനന്തനായി വേഷം മാറുന്നു! നോക്കുക:— "ഇന്നു

കണ്ടിട്ടു തട്ടിക്കയെന്നതിൽ അൎത്ഥമില്ല. എന്താണം വാക്യങ്ങൾക്കു് ഭംഗി കുറഞ്ഞതുകൊണ്ടോ, ചില സംഭവാംശങ്ങൾ ഔചിത്യവിലോപകങ്ങളായതുകൊണ്ടോ, അവരെ ശപിക്കുന്നതു ശരിയല്ല......"നല്ലവാക്കു പറഞ്ഞു് അവരെ തിരുത്തേണ്ട ചുമതലയാണു് സാഹിത്യാഭിവൃദ്ധിയെ കാംക്ഷിക്കുന്ന നിരൂപകന്മാരുടെ കൎത്തവ്യം."

ഈ നിരൂപകകൎത്തവ്യക്കാരനു് "ചെറുപ്പക്കാരോടു" തോന്നുന്ന ഈ വാത്സല്യാതിരേകത്തിന്റെ രഹസ്യം അദ്ദേഹത്തിന്റെ വിശാലഹൃദയലക്ഷണമായിരിക്കട്ടെ. എന്തായാലും അദ്ദേഹം "നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള കുറെ നിരൂപകന്മാ"രെ അങ്ങനെ വിടാൻ നിശ്ചയിച്ചിട്ടില്ല!! വിശേഷിച്ചു "പത്രങ്ങളിൽ പുസ്തകാഭിപ്രായങ്ങൾ എഴുതുവാൻ ഏററിട്ടുള്ള നിരൂപകന്മാർ!"

"ജീവിതത്തിന്റെ മൂല്യങ്ങൾ അറിഞ്ഞിരിക്കുക, കലാതത്വങ്ങൾ ഗ്രഹിച്ചിരിക്കുക, അവയെ സംബന്ധിച്ചു നാളിതുവരെ പുറപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളുമായി പരിചയം നേടിയിരിക്കുക, ഇത്രയും ചെയ്തിട്ടില്ലാത്ത ഒരു സാധാരണക്കാരൻ തനിക്കുള്ള സംസ്കാരമാത്ര ഉരകല്ലായെടുത്തു് ഏതു കൃതിയെയും മാററു നിൎണ്ണയിക്കാൻ ഒരുമ്പെടുന്നതു് അപൽക്കരമായിരിക്കും. അധികനിരൂപകന്മാരും ഒരു വലിയ പാരമ്പര്യം അനുസരിച്ചു് പുറംകൂട്ടിന്റെ ഭംഗി കണ്ടു് അഞ്ചിപ്പോകുന്നവരാണു്. കലാബാഹ്യങ്ങളായ പ്രമാണങ്ങളനുസരിച്ചു് അഭിപ്രായത്തെ വളയ്ക്കുകയും ഞെരിക്കുകയും ചെയ്യുന്നവൎക്കു് പരാചിതശല്യങ്ങൾക്ക വേണ്ടി കഥ പറയാം ക്ലാസ്സുകവിതയെഴുതിയ കവിയെയും

വിശ്വമഹാകവിയാക്കാൻ ക്രമമില്ല. അവരുടെ തീർപ്പ് കേരളത്തിലെ പ്രബുദ്ധജനസമുദായം കണ്ണടച്ചംഗീകരിക്കുമെന്നാണ് അവരുടെ വിശ്വാസം. ഈ ഗർവ്വിഷ്ഠവും അജ്ഞതാവിലസിതവും ആയ പാരമ്പര്യം പുരോഗമനസാഹിത്യത്തിന്റെ പേരിൽ അടിച്ചുടയ്ക്കപ്പെടേണ്ടതാണ്."

ഈ കോലാഹലങ്ങളും അട്ടഹാസങ്ങളും പ്രസംഗകർത്താവ് നമ്മുടെ "ചെറപ്പക്കാരെ"പ്പററി പ്രകാശിപ്പിക്കാത്ത ആത്മരക്ഷാപരമായ ആവശ്യം അത്യന്തം അഭിനന്ദനീയമായിരിക്കുന്നു! പത്രങ്ങളിൽ പുസ്തകാഭിപ്രായമെഴുതുന്ന ഒരു വക നിരൂപകന്മാർ ഉണ്ട്. ശരിതന്നെ. കേരളത്തിലല്ല, ഭാരതത്തിലല്ല, യൂറോപ്പിലല്ല, അമേരിക്കയിലല്ല, ലോകത്ത് എല്ലാ പരിഷ്കൃതരാജ്യങ്ങളിലും അത്തരക്കാരെ കാണാം. അവരെ കൈപ്പാടെ കുട്ടിപ്പിടിക്കാനും അടിച്ചുടയ്ക്കാനും അരകല്ലിൽ വെച്ച് അരയ്ക്കാനും അറബിക്കടലിൽ കലക്കാനും ആവിയാക്കിപ്പറത്താനും മററും ബഹുമാന്യനായ മി. ജോസഫ് മുണ്ടശ്ശേരി കരുതുന്നില്ല. നമ്മുടെ നാട്ടിൽ ഉണ്ടായിട്ടുള്ള കുറേ നിരൂപകന്മാരോടു മാത്രമാണ് അദ്ദേഹത്തിന് കൊടിയ പകയുള്ളത്. പക വീട്ടാൻ തക്ക സന്ദർഭവും കിട്ടി. ആ വിസ്താരമേറിയ ഹൃദയത്തിന്റെ നാലുവേലിയും പൊളിച്ചുള്ള വിശാലത തന്നെ കാട്ടാം എന്നദ്ദേഹം കരുതി. ഭാഗ്യവശാൽ അവരെ അദ്ദേഹം ശപിക്കുന്നില്ല. അടിച്ചുടയ്ക്കാനാണ് ശാന്തഗംഭീരനായി കല്പിക്കുന്നത്. ഈ "അടിച്ചുടപ്പ്" 1945 മേയ്മാസം 29-ാംനു-യാണ് തുടങ്ങിയതെങ്കിലും, ആ തീയതിക്കു ശേഷവും പതിവുപോലെ "നമ്മുടെ നാട്ടിലെ കുറേ

നിരൂപകന്മാർ" അവരുടെ കൃത്യം നിർവ്വിഘ്നം നിർവ്വഹിക്കുക തന്നെ ചെയ്യുന്നു. എന്തായാലും, നാം ഇതും വളരെ നിഷ്കർഷിച്ച തരത്തിൽ 'നിഷ്പക്ഷപാതി'കളല്ലും ആളുകളാകകൊണ്ട് ആ നിരൂപകന്മാരോടു തോന്നുന്നതിൽ കൂടുതലായ സഹതാപം അവർ നിമിത്തം ഇത്ര ഹൃദയവ്യഥ അനുഭവിക്കുന്ന മി: ജോസഫ് മുണ്ടശ്ശേരിയോടു തോന്നിപ്പോകാം. അതിനാൽ സന്ദേഹത്തിന്റെ ആ പ്രസ്താവനയെ 'അടിക്കാ'രുടേയും 'ഇടയ്ക്കാ'രുടേയും ഒന്നു പരിശോധിക്കാം.

"ജീവിതത്തിന്റെ മൂല്യങ്ങളും അറിഞ്ഞിരിക്കുക, കലാതത്വങ്ങളും ഗ്രഹിച്ചിരിക്കുക, അവയെസംബന്ധിച്ച് നാളിതുവരെ പുറപ്പെട്ടിട്ടുള്ള ഗ്രന്ഥങ്ങളുമായി പരിചയം നേടിയിരിക്കുക" എന്നിത്രയും ചെയ്തിട്ടില്ലാത്ത ഒരു സാധാരണക്കാരൻ ഏതു കൃതിയുടേയും മാറ്റു നിർണ്ണയിക്കുവാൻ പുറപ്പെടുന്നു എന്നതാണ് ഒന്നാമത്തെ പക. "അധിക നിരൂപകന്മാരും ആ പുറംകൂട്ടിന്റെ ഭംഗികണ്ട് അകപ്പെട്ടുപോകുന്നവരാണ്" എന്നു രണ്ടാമത്തെ ആവലാതി. "അഭിപ്രായത്തെ വളച്ചുകയും തിരിക്കുകയും ചെയ്യുന്നു, ആവലാതി നമ്പർ 'ത്രീ' അവരുടെ തീർപ്പ് കേരളത്തിലെ പ്രബുദ്ധജനസമുദായം കണ്ണടച്ചു സ്വീകരിക്കണമെന്നാണ് അവരുടെ വിശ്വാസം എന്നു" അവരുടെ തെറ്റിദ്ധാരണയത്രേ നാലാമത്തെ പായിന്റ്. അബോധമായി ഇപ്പറഞ്ഞവക്കെല്ലാം മകുടം ചാർത്തലായി ഒരു 'അടിച്ചുടപ്പം' !

ഒന്നാം തരക സമയത്തു തുരാരാക്കാത്തു സംബന്ധിച്ച് അഴിച്ചുകെട്ടുവിശേഷമായ ഒരുകൂട്ടം ക്ഷമാശീല

ന്മാർ ലോകത്തുണ്ടെന്നു് കുഞ്ചൻനമ്പ്യാർ ഒരു മാതൃകയുള്ള ചരിത്രം തുള്ളലിൽ കാട്ടിത്തരുന്നുണ്ടു്. അതിനുശേഷം, നിരൂപകപാരമ്പര്യത്തിന്റെ അടിച്ചുതപ്പാണു് ഇപ്പോഴും കാണുന്നതു്.

ജീവിതത്തിന്റെ മൂല്യങ്ങൾ, കലാതത്വങ്ങൾ, ഇവ സംബന്ധിച്ച ഗ്രന്ഥപരിചയം എന്നിവയ്ക്കു അട്ടിപ്പേറും കുത്തകയും ആർക്കുമില്ല. മി: ജോസഫ് മുണ്ടശ്ശേരിയ്ക്കു് മാത്രം യാതൊരു ദൈവദത്തം എന്തോ ജീവിതമൂല്യങ്ങളും കലാതത്വങ്ങളും സ്വപ്നത്തിൽ ഉദീരണംചെയ്തു് മറഞ്ഞിട്ടുള്ളതായി അത്ഭുതം എങ്ങും വെളിപ്പെട്ടതായിട്ടില്ലാത്ത സ്ഥിതിക്കും, നാളിതുവരെ ആ കാര്യങ്ങൾ മി: ജോസഫ് മുണ്ടശ്ശേരിയല്ലാതെ മററാരുംതന്നെ മനസ്സിലാക്കാൻ പാടുള്ളതല്ല എന്നൊരു നിയമം എങ്ങുമേതന്നെ പാസ്സാക്കിയിട്ടില്ലാത്ത സ്ഥിതിക്കും, ഓരോ നിരൂപകന്മാർ തങ്ങളാൽ കഴിയാവുന്നവിധത്തിൽ ഈ കാര്യങ്ങളെപ്പററി മനസ്സിലാക്കിയിട്ടായിരിക്കും, പത്രനിരൂപണങ്ങൾക്കു് മുതിരുന്നതു് എന്നു സാമാന്യമായി കരുതേണ്ടിയിരിക്കുന്നു. എന്നാൽ മി: മുണ്ടശ്ശേരി പറയുംപോലെയുള്ള "വലിയ പാരമ്പര്യത്തിൽ "കഴിയുന്നവർപോലും മലയാളത്തിൽ, പത്താംക്ലാസ്സു കവിതയെഴുത്തുകാർ ഉണ്ടെന്നും അവർ വിശേഷാ കവികൾ അല്ലെന്നും പറഞ്ഞിട്ടുണ്ടെന്നു തോന്നുന്നില്ല. "പത്താംക്ലാസ്സു കവിത" എന്നൊരുവക കവിതതന്നെ മലയാളത്തിൽ ഇദംപ്രഥമമായി കണ്ടുപിടിക്കുന്നതു മി: ജോസഫ് മുണ്ടശ്ശേരിയാണു്. കൊച്ചീദേശക്കാരുടെ സാധാരണ വിദ്യാഭ്യാസം സംബന്ധിച്ചു് 'പത്താംക്ലാസ്സ്'' എന്നൊരു വ്യവഹാരം കേട്ടിട്ടുണ്ടു്. പക്ഷേ, ആ പത്താം

ക്ലാസ്സല്ലായിരിക്കും, ഇവിടെ, പ്രകൃതം. പത്താംതരം കവിതയെന്നായിരിക്കാം പ്രസംഗകൎത്താവിന്റെ വിവക്ഷ. ഇങ്ങനെ മലയാളസാഹിത്യത്തിൽ "പത്താംതരം" കവിത ഉണ്ടെങ്കിൽ അതു് 1945-നു ശേഷം എത്തിയതോ, ആ വൎഷത്തിന്റെ ആരംഭത്തിൽ എത്തിയതോ ആയിരിക്കും. എപ്പോൾ എത്തിയതാണെങ്കിലും അങ്ങനെ ഒരു കവിത ഉണ്ടെന്നു് ഊഹിക്കേണ്ടിവന്നിരിക്കുന്നു. അല്ലാത്തപക്ഷം അത്തരം കവിതകളുമായി ദൃഢപരിചയം സിദ്ധിച്ചിരിക്കുന്ന പ്രസംഗകൎത്താവു് ആവിധം ഒരു പ്രസ്താവനയ്ക്കു മുതിരുകയില്ലായിരുന്നു!

കവിതയുടെ തരംതിരിപ്പു സംബന്ധിച്ചാണെങ്കിൽ ഒന്നാംതരം, രണ്ടാംതരം, മൂന്നാംതരം, ഏറെക്കവിഞ്ഞാൽ നാലാംതരം എന്ന സാങ്കേതത്തിൽക്കവിഞ്ഞു് കണക്കശാസ്ത്രത്തിൽ കാണുന്ന സംഖ്യകളനുസരിച്ചു് പത്താംതരം, നൂറാംതരം ആയിരത്തി ഒന്നാംതരം എന്നൊന്നും കവിതയെ ഒരു നിരൂപകനും തരംതിരിച്ചു കണ്ടിട്ടില്ല. പ്രാചീനന്മാരാകട്ടെ, നവീനന്മാരാകട്ടെ, ഇങ്ങനെ ഒരു തരംതിരിപ്പിനു മുതിൎന്നിട്ടില്ല. മഹാകവി ശ്രീ നീലകണ്ഠദീക്ഷിതർ അദ്ദേഹത്തിന്റെ 'ശിവലീലാൎണ്ണവ'ത്തിൽ ഒന്നാംതരം, രണ്ടാംതരം, മൂന്നാംതരം, നാലാംതരം എന്നു നാലുതരം കവിതയെപ്പററി പറയുന്നു. ഏതൊരു സാഹിത്യത്തിലെ കവിതയും ഇങ്ങനെ മൂന്നോ നാലോ തരമായിട്ടല്ലാതെ പത്താംതരത്തിലും പതിനെട്ടാം തരത്തിലും ഉൾപ്പെടുന്നു ഈ വിമൎശനത്തിന്റെ പരിഹാസയോഗ്യമായ ഉല്ലാസസങ്കല്പിതത്വം കൊണ്ടുമാത്രമായിരിക്കും

സമാചാരപരമായ പാഠം കൊടുക്കുന്ന കവിത, പ്രായോഗിക ജ്ഞാനവും ശാസ്ത്രതത്വങ്ങളും കാട്ടുന്ന കവിത, ഈശ്വരസ്തുതിപരമായ കവിത, ശത്രുപരിഹാസപ്രധാനമായ കവിത, ജനസഞ്ചയത്തെ ചിരിപ്പിക്കാനുള്ള കവിത, ത്വരിപ്പിക്കാനുള്ള കവിത, പാട്ടിനുമാത്രം യോജിക്കുന്ന കവിത, നാടകരംഗത്തിനുമാത്രം യോജിക്കുന്ന കവിത, പൊതുസംഭവങ്ങളെപ്പറ്റിയുള്ള കവിത എന്നിങ്ങനെ അനേകം പ്രകാരത്തിൽ കവിതകൾ സാഹിത്യത്തിൽ കണ്ടേക്കാമെങ്കിലും കവിതയുടെ യഥാർത്ഥയോഗ്യത സംബന്ധിച്ച 'ഒന്നാംക്ലാസ്സും രണ്ടാംക്ലാസ്സും കവിതകൾ' പുതിയ കണ്ടുപിടിത്തങ്ങളാണ്! അവ സംബന്ധിച്ച കൂടുതൽ പരിചയമുള്ളവരെ പ്രത്യേകം ബഹുമാനിക്കുകയും വേണം!

"അവരുടെ തീർപ്പ് കേരളത്തിലെ പ്രബുദ്ധജനസമൂഹവും കണ്ണടച്ചു സ്വീകരിക്കണമെന്നാണ് അവരുടെ വിശ്വാസം."

എന്ന മി: മുണ്ടശ്ശേരി പറയുന്നതോടെ അദ്ദേഹം അത്തരം പത്രത്തിലെ 'പുസ്തകാഭിപ്രായനിരൂപക'ന്മാരുടെ നിലയിൽ നിന്ന് എത്ര അകന്നിന്നാണ് സംസാരിക്കുന്നതു്!

"ഈ ഗർവ്വിഷ്ഠവും അജ്ഞതാവിലസിതവും ആയ പാരമ്പര്യം പുരോഗമനസാഹിത്യത്തിന്റെ പേരിൽ അടിച്ചുടയ്ക്കപ്പെടേണ്ടതാണ്."

ഒന്നിനെയും ആരും അടിച്ചുടയ്ക്കാമെന്ന് വ്യാമോഹിക്കേണ്ടതില്ല. ഇന്നത്തെ "അടിച്ചുടയ്ക്കപ്പെട്ട" സ്ഥാപനങ്ങ

ളും ആദർശങ്ങളും ഇന്നു പൂർവ്വാധികം ബലത്തിൽ വർത്തിക്കുന്നു. ഇന്നത്തെ അടിച്ചുതപ്പിനു വിഷയമാകുന്നവ നാളെ ബഹുജനശിരസ്സുകൾ സമാദരണീയങ്ങളായി കരുതിയേക്കാം. അതുകൊണ്ടു സംസ്കാരബലവിഹീനനായ ഒരു സാഹസികന്റെ നിലയല്ല, മി: ജോസഫ് മുണ്ടശ്ശേരിയെപ്പോലുള്ള സാഹിത്യവിമർശനകുതുകികൾ അംഗീകരിക്കേണ്ടതു്. ആവിധമല്ല, മററുള്ളവർ ഉപദേശിച്ചു കൊടുക്കേണ്ടതു്. പ്രചരിപ്പിക്കേണ്ടതു്.

“ഒരു വലിയ പാരമ്പര്യം,” “ഉജ്ജ്വലതാവിലസിതമായ പാരമ്പര്യം,” “നല്ല പാരമ്പര്യം” എന്നൊക്കെ മി: മുണ്ടശ്ശേരി പല സന്ദർഭങ്ങളിലും “പാരമ്പര്യ”ത്തിന്റെ ഒരു പരമശത്രുവായി സാഹിത്യലോകത്തു് പ്രത്യക്ഷപ്പെടുന്നുണ്ടു്. ആരെങ്കിലും പുരാതനസ്ഥിതിയും പാരമ്പര്യവും മററുള്ളവർ ഒരു മേന്മ കൂട്ടാനോ, താഴ്ത്തി സ്ഥാപിക്കാനോ പ്രയോഗിച്ചാൽ അബലമാണെന്നു് കരുതിയായിരിക്കാം അദ്ദേഹം ഇങ്ങനെ ഒരു ‘പാരമ്പര്യ’ വൈരി എന്ന ‘പാരമ്പര്യം’ പരിപാലിക്കുന്നതു്. എന്നാൽ സാഹിത്യം സംബന്ധിച്ച പാരമ്പര്യം അദ്ദേഹം കരുതുന്നതുപോലെ ഹീനമോ നിന്ദ്യമോ അല്ല. ‘സെയിൻറ്ബ്യൂ’ എന്ന വിശ്രുത ഫ്രഞ്ചു വിമർശകൻ സാഹിത്യപാരമ്പര്യത്തെപ്പററി പറയുന്നതു നോക്കുക:—

“സാഹിത്യപാരമ്പര്യം എന്നതു് പരിപാക ബുദ്ധിമത്വത്തിന്റെയും കാര്യകാരണബന്ധമനോഹരതയുടെയും ഉടലെടുത്ത രൂപമാകുന്നു. മനുഷ്യസമുദായചരിത്രം കട

ഒന്നത്രെ സത്താകുന്നു, സാഹിത്യപാരമ്പര്യം. വർത്തമാനകാലത്തിന്റെ വാലുംതുമ്പുമില്ലാസ്ഥയിൽനിന്നു് ആ പാരമ്പര്യം മനുഷ്യരാശിയെ രക്ഷിച്ചു നിലനിറുത്തുന്നു. ഒരു തേനീച്ച സ്വന്തം കൂടുകെട്ടാൻ അലഞ്ഞു തിരിയുന്നതുപോലെയോ, മധുവന്വേഷിച്ചു് ഒരു പുഷ്പത്തിൽനിന്നു മറെറാരു പുഷ്പത്തിലേയ്ക്കു പറക്കുന്നതുപോലെയോ, സാഹിത്യവിമർശകന്റെ അഭിരുചി പരസ്പരവിഭിന്നലക്ഷ്യങ്ങളുള്ള ഗ്രന്ഥങ്ങളിൽ അസ്ഥിരമായി ചെന്നു ചേരാതെ അതിനെ സാഹിത്യ പാരമ്പര്യം പരിസ്ഫുടമായി രക്ഷിച്ചുകൊള്ളുന്നു.''

ഈ സാഹിത്യപാരമ്പര്യം, മി: മുണ്ടശ്ശേരി എത്രമേൽ മാററി നിറുത്തിയിട്ടും അദ്ദേഹത്തെ ഒരു 'ബ്രഹ്മരക്ഷസ്സു്'പോലെ വിടാതെ അനുഗമിക്കുന്നു എന്നതു് അദ്ദേഹം മനസ്സിലാക്കുന്നില്ല. പൌരസ്ത്യസാഹിത്യാദർശങ്ങളുടെ മേന്മ വാഴ്ത്താൻ അദ്ദേഹവും പാരമ്പര്യത്തിനു് കടപ്പെട്ടതുപോലെ കാണപ്പെടുന്നു. നോക്കുക:—

"വാല്മീകിയുടെയും കാളിദാസന്റെയും മററും പദാവലികൾ പ്രയോഗിച്ചു് അവരുടെ കല്പനകൾ തലങ്ങും വിലങ്ങും തിരുകി കാവ്യനിർമ്മാണത്തിനൊരുമ്പെടുന്നവർ ആ മഹാകവികളുടെ കലാസൗഭാഗ്യത്തെ പലപ്പോഴും നിന്ദിക്കുന്നതായിട്ടാണനുഭവം. ഈയിടെയിറങ്ങിയ 'നിറപറ'യെന്ന കവിതാസമാഹാരത്തിൽ ഒന്നാമത്തെ കവിത ആരംഭിക്കുന്നതുതന്നെ "സാഗരസരോവരി" എന്നിങ്ങനെയാണു്. എന്തൊരു പാഴ്ച്ചെലവു് — ആ കവി, സാഗര

ന്ന സങ്കരാവതാരമാക്കി മേൽക്കുമേലത്തനെ പറഞ്ഞു പോരെങ്ങളെക്കൊണ്ടു് പരിവിഷ്ടിതമായി എന്തൊരു രസനീയ ഭാവമാണു് പ്രതിപാദിക്കുന്നതെന്നു മനസ്സിലാകുന്നില്ല. ഞാനവരോടു ചോദിക്കട്ടെ സംസ്കൃതസാഹിത്യത്തിലെ ശ്രേഷ്ഠ കൃതികൾ അവർക്കാസ്വദിക്കാൻ കഴിഞ്ഞിട്ടുണ്ടോ ?"

ഇല്ല, ഇല്ല, തീർച്ചയായും കഴിഞ്ഞിട്ടില്ല! അവർ നിർവ്വഹിച്ചതു് "കാവ്യനിന്ദ"യാണെന്നല്ലാതെ ഈ പ്രസംഗകർത്താവു പറയുന്നതു കൊണ്ടു ഏതൊരു നിരൂപകനും ഗ്രഹിക്കുകയുള്ളു! "സംസ്കൃതത്തിലെ ശ്രേഷ്ഠകൃതികൾ ആസ്വദിക്കുവാൻ സാധിച്ചിട്ടുള്ള" ഏക മനുഷ്യൻ ആരാണെന്നു് വായനക്കാർക്കു് മനസ്സിലാകുമല്ലോ. ആ മനുഷ്യനിൽ ഗർവ്വിന്റെയാകട്ടെ അജ്ഞതയുടെയാകട്ടെ ലേശം പോലും കാണാനില്ല എന്നൊരു മെച്ചവും ഉണ്ടു്!

"ജീവനുള്ള, കർമ്മപ്രവണതയുള്ള യാഥാർത്ഥ്യങ്ങളെ അഭിമുഖീകരിച്ചു കൊണ്ടിരിക്കുന്ന പാത്രങ്ങളെ സമ്യോചിതം ഘടിപ്പിച്ചു് ജീവിതത്തെ അതിന്റെ സർവ്വ സങ്കീർണ്ണതകളോടുംകൂടി പ്രതിപാദിച്ചിട്ടു വേണം, കവി, സഹൃദയനെ രസിപ്പിച്ചു് ലോകസാമാന്യത്തോളം ഉയർത്താനെന്നു് സകലാചാര്യന്മാരും" (ഭരതൻ തൊട്ടു് അഭിനവഗുപ്തൻവരെ) "ഐകകണ്ഠ്യേന പറഞ്ഞിരിക്കുന്നു."

എന്നിങ്ങനെ സംസ്കൃതസാഹിത്യത്തിന്റെ സ്തുതിപാഠകനായി വേഷം മാറുന്ന മി: ജോസഫ് മുണ്ടശ്ശേരിയുടെ പ്രസംഗത്തിലെ 'ദുഷ്ടാപകർഷം' പത്രങ്ങളിൽ പുസ്തകാഭിപ്രായം എഴുതുവാൻ ഏറ്റിട്ടുള്ള നിരൂപകന്മാരെ

“ഉന്നാക്കിമട്ടുകളെടുത്തു മിരട്ടുക” എന്നതു മാത്രമാണ്. അദ്ദേഹം പുരോഗമനസാഹിത്യത്തെക്കാൾ പാരമ്പര്യസാഹിത്യത്തെ ആത്മാർത്ഥമായി ബഹുമാനിക്കുന്നു. പുരോഗമനസാഹിത്യകാരന്മാരെ ബോദ്ധ്യപ്പെടുത്തുവാൻ അതിലെല്ലാം ഒരു വേഷം എന്നു മാത്രം. ‘പുരോഗമനസാഹിത്യ’ത്തെപ്പററി അദ്ദേഹത്തിന് നല്ല നിശ്ചയമുണ്ടെന്നു സാരം!



വേണ്ടി അദ്ദേഹം അന്യത്ര ഉദ്ധരിച്ചിട്ടുണ്ട്. "പാലാഴി
മങ്ക തൻ കൈയ്ക്കു പുണ്യതന്ന കോലം" ഇത്യാദി ചില ഭാഗ
ങ്ങളും അശ്ലീല പ്രതീതിക്കും അദ്ദേഹം ഉദാഹരിച്ചിട്ടുണ്ട്.
ഒരു സമിതിക്ക് പ്രസ്തുതന്യായം മുൻ ചൊന്ന പ്രസ്താവനയി
ലും അനുകാമായിരുന്നു. അഥവാ "കനകത്തിൽ ഈശ്വരൻ,
അല്ലെങ്കിൽ രാജാവ്, അതുമല്ലെങ്കിൽ പൂർവ്വസൂരികൾ
ചിലപ്പോൾ ഇവരെല്ലാം തന്നെ ഒന്നു ചേർന്നോരു സംഘ
മായി സാഹിത്യകാരന്റെ മുമ്പിലങ്ങനെ വിലങ്ങടിച്ചു
നിൽക്കുന്നു" എന്ന് മി: കൃഷ്ണപിള്ള തന്നെ കാണുന്നുണ്ട്.
അദ്ദേഹം സ്വന്തം കൃതികൾ പ്രചരിപ്പിക്കുവാൻ കൂട്ടുപിടി
ച്ച പൂർവ്വസൂരികളെയും ആധുനിക സൂരികളെയും കാൾ
ഒന്നു രണ്ടു പടിയെങ്കിലും ഉയർന്ന ഒരു സ്ഥാനം ഈശ്വര
ന് കല്പിക്കുന്നില്ല! വേണ്ട. ഫ്രെഞ്ചുവിപ്ലവ കാലത്തെ തീക
ഞ്ഞ സാഹിത്യകാരനായ വോൾട്ടയർ എന്ന നിരീശ്വരവാ
ദി, ജീവിതാവസാനം എത്രയോ സന്ദർഭത്തിൽ താൻ
ഈശ്വരനിൽ വിശ്വസിക്കുന്നു എന്ന് ചില പുരോഹിത
ന്മാരുടെ മുമ്പിൽ ചില രേഖാപ്രമാണങ്ങൾ നൽകുകയു
ണ്ടായി എന്നു പറയപ്പെടുന്നുണ്ട്. അതകഥ എന്തോ ആ
കട്ടെ. ഈ പൂർവ്വസൂരികളുടെ കൂട്ടത്തിൽ മി. ഇ. വി. കൃഷ്ണ
പിള്ള എന്ന മാന്യനെ ഉൾപ്പെടുത്താമെങ്കിൽ അദ്ദേഹമാ
ണ് മി. കൃഷ്ണപിള്ളയുടെ ആദ്യകൃതിയായ 'ബാഷ്പാഞ്ജലി'
ക്ക് "വിലങ്ങടിച്ചു" നിന്നത്. മറ്റു പല ആധുനിക
സൂരികളും അദ്ദേഹത്തിന്റെയും ഇതര പല മാന്യന്മാ
രുടെയും കൃതികൾക്ക് ഇപ്പോഴും "വിലങ്ങടിച്ചു" നിൽക്കു
ന്നു. അവർ വേറെ എങ്ങിനെ വേണോ നിൽക്കട്ടെ!

"രാമചരിതം മുതൽ ആധുനികകാലത്തെ കൃതികൾ വരെ" എന്നു് പറയുമ്പോൾ, 1945 മേമാസംവരെ മലയാളസാഹിത്യത്തിലുള്ള എല്ലാ കൃതികളും ആയിരിക്കാം ഉദ്ദേശിക്കുന്നതു്. 1875 വരെയുള്ള ഗ്രന്ഥങ്ങളുടെ കഥ പറയേണ്ടതുമില്ല. എന്നാൽ അദ്ദേഹത്തിന്റെ ഈ ലിസ്റ്റിലെ ഏററവും പുരാതനമായ ഗ്രന്ഥംപോലും അടിമമനോഭാവമല്ല, വീര്യം വാശിയും കാട്ടിയ യുദ്ധരംഗത്തിന്റെ അനുക്ഷണപ്രവർത്തനംകൊണ്ടു് ഉജ്ജ്വലിക്കുന്നതും, തോററ ശത്രുപക്ഷക്കാരും ജയിച്ച മിത്രപക്ഷക്കാരും തുല്യമായ അഭിമാനബോധത്തിൽ പ്രശംസാർഹരായിക്കാണുന്നതും ആയ ചൈതന്യപ്രസരമാണെന്നു കാണിക്കുന്നതു്. ഒരു വസ്തുത പ്രസംഗകർത്താവു കരുതിക്കൂട്ടി ഉപേക്ഷിച്ചിരിക്കുന്നു, നോക്കുക :—

അതികഠിനമായ രശ്മികൾ തൂകിയ സൂര്യന്റെ കഠോരത, എതിർത്തടിക്കുന്ന കൊടുങ്കാററിന്റെ അസഹ്യത, ഗജവീരന്മാരുടെ കണ്ണിൽ നിന്നു പ്രവഹിക്കുന്ന ജലധാരയുടെ ദുരന്ത നില എന്നിവയൊക്കെ കണ്ടിട്ടും ലേശവും കൂസൽ കൂടാതെ മുറുക്കു് സാരഥിയോടു് നേർതെളിക്കാൻ ആവശ്യപ്പെട്ട രാക്ഷസസേനാനിയായ വജ്രദന്തൻ, 'രാമചരിത'ത്തിൽ പ്രത്യക്ഷപ്പെടുന്നതു് ഏതൊരു "അടിമമനോഭാവ"ത്തിലാണെന്നു നോക്കുക :—

"വാന"വർ കനൽപൊഴിയിന്റതൊൻറും
മാരുതമിടന്തു വരിന്റതുംപോ-
രാനകളുവിരതവും കണ്ണാൽ നീ-
രാമളം പൊഴിന്തു തളർന്തതൊൻറും,

താനറിഞ്ഞറിഞ്ഞുള്ളതെങ്കിലും തേർ
താരതിയോട്ടതെല്ലാമെൻവരത്ത-
മ്മാനികൾ തലവൻ മുനിഞ്ഞു തെക്കൻ
വാതിലെ വിരവൊടു പിന്നലിട്ടാൻ"

(രാമചരിതം, പടലം 19, പദ്യം 3)

അഥവാ, രാമന്റെ ദൂതൻ പറഞ്ഞ ഭീഷണി കേട്ട രാവണന്റെ മറുപടിയിലെ "അടിമമനോഭാവം"! നോക്കുക :—

"പുരുഷമായ് വന്തൊന്നാകിൽ പാർപ്പതിനില്ലകാലം
അടൽക്കരിക്കൂട്ടം കണ്ട, മലറിന ചിങ്കംപോലെ,
കൊടിയ വാനരകുലത്തെക്കൊന്നുകൊണ്ടൊഴികഴിച്ചോതി
കൂട്ടകളെ കടിത്തരക്കർ കൂട്ടമിട്ടാർപ്പരെന്റാൻ"

രാവണന്റെ ഈ മറുപടി കേട്ട ബാലിപുത്രനായ അംഗദന്റെ അടിമമനോഭാവം കാട്ടുന്ന മറുപടി നോക്കുക :—

"എന്റവനരത്തനേരം ഇയമ്പിനൻ വാലിമൈന്തൻ
ഒന്റിൽ മൈതിലിയെയും തന്നെഴറിവന്റടിവണങ്കി,
നിൻവരകൊള്ളപ്പൊല്ലായ്മയിൽ നിന്നോടു പോർക്കടാവി
വന്റനിക്കെതിർത്തായെൻവൃമനോർക്കൊൻ മാറ്റംതുളയ്"
"മാററം ഇപ്പരിചുകേട്ട വളർന്തനചില്ലിയോടും
ചീററമാണ്ടിളകിയൊക്കെച്ചുവന്തിന മിഴികളോടും"

രാവണൻ നൽകിയ മറുപടിയിലെ മനോഭാവം ഏതുതരത്തിൽ പെട്ടതാണെന്ന് വിശേഷിച്ചു പ്രസ്താവിക്കേണ്ടതായിട്ടുണ്ടോ ? അയോദ്ധ്യാധിപനായ രാമന്റെ പക്ഷം പിടിച്ചു വാദിക്കാൻ എന്നതുപോലെ തോന്നിക്കുന്ന

ഒരു ഗ്രന്ഥത്തിൽ ആ ഗ്രന്ഥകാരൻ, ശത്രുപക്ഷമായ രാവണഭാഗത്തെ അത്യല്പമായിട്ടുപോലും അവഗണിക്കാതെ, രാവണനോടോ, അംഗദസുഗ്രീവാദികളോടോ, യാതൊരു പക്ഷപാതവും കാട്ടാതെ പരമസ്വാതന്ത്ര്യനായ ഒരു കവിയായിട്ടു പ്രത്യക്ഷപ്പെടുന്നോ ഇല്ലയോ എന്നതു് 'രാമചരിതം' സൂക്ഷിച്ചു വായിച്ചുനോക്കിയാൽ അറിയാം. ലങ്കേശ്വരൻ യുദ്ധക്കളത്തിൽ എത്തുന്ന ഭാഗം നോക്കുക:—

"അയ്യിരണ്ടു പിറങ്കലന്തരം ചെ-
ന്നയനേകവിതങ്കം വിളങ്ക-
കയ്യിരണ്ടു വിലാവിലും നീള-
ക്കാണൊരണിയുടൻ പതിനായും,
ചെയ്യുക്കുറയും മാലയച്ചാറം-
ചീർത്തമുള്ള വടന്തിരളും കാർ-
മെയ്യുമുള്ള നിചാചരർ കോമാൻ-
വെററിക്കൊള്ള വരിന്റ് വൻറേര്"

അടിമത്ത ബോധംപോലും കടക്കാത്ത ഒരു [illegible] ഭാഗം. രാവണയുദ്ധരംഗം, അതിന്റെ പ്രതിപാദന രീതിയോ എഫ്. റി. മാരിനെററിയുടെ തത്വശാസ്ത്രമനുസരിച്ച് മനുഷ്യഞരമ്പുകളെ രക്തംകൊണ്ടു നിറയ്ക്കുന്ന വിധത്തിൽ! ഈ കൃതിയാണത്രെ, പ്രസംഗകർത്താവിന്റെ നോട്ടത്തിൽ ഗ്രന്ഥകാരന്റെ അടിമത്തം കാട്ടുന്നതു്!

പ്രബലരാമവൈരിയായ 'ഇന്ദ്രജിത്തി'നെ രാമചരിതകർത്താവ് ഒരു ചുണക്കുട്ടിയായി അവതരിപ്പിക്കുന്നതു് നോക്കുക:—

"ധീരൻവാരണന്തന്തംവണങ്ങും—
മെന്നിതങ്ങിനവെള്ളക്കിറ്റുള്ളോൻ
തേരണിന്തകൊടിയ്യുടയാളും—
ചീരിണങ്ങിന ചിങ്കരണന്തോൻ,

പോരിലന്തകനാകിലുമഞ്ചി-
ച്ചുപ്പാംതിറാതൊകമിന്തിരചിത്താം
പേരിണങ്ങമിരാവണൻമൈന്തൻ-
പിമ്പുവന്തനിചാചരന്ത്യും"

ഇനിയും, പ്രാചീനകൃതികളിൽ ഈശ്വരൻ വിലങ്ങ ടിച്ചു നിൽക്കുന്നുവത്രേ! ഈശ്വരനെ ഒരു "കാമക്രോധാ"ദി (സഖാവായി) പ്രാചീനകവികൾ ഗണിച്ചിരിക്കുന്നതിന് ഒരുദാഹരണം കേൾക്കണ്ടേ? ഉണ്ണുനീലി സന്ദേശത്തിൽ സന്ദേശവാഹകനോട്, തൃപ്പാപ്പൂർ ശിവക്ഷേത്രത്തിലെ ശിവനെക്കാണുമ്പോൾ ഇങ്ങനെയൊന്നു ചോദിക്കുക എന്ന് നായകൻ അർത്ഥിക്കുന്നു:—

"ആനത്തോലോ, കൊടിയവിഷമോ,
വെള്ളെരോ, വെള്ളെലുമ്പോ മാനോ,
മീനദ്ധ്വജമകമൊൽകണ്ണിലാക്കിന്റെ തീയോ,
നീരോ പേരോ പറകിൽ മലമാതിന്നു നിന്നെയ്"
കനകൊ-
ക്കുറാവാമെന്നിറ്റിനിയതെല്ലാം ചൊല്ലു ശീതാംശു
മൗലേ"

എന്താണിതിന്റെ അർത്ഥവും ഇതിൽ അന്തർഭവിച്ചിരിക്കുന്ന അടിമത്ത മനോഭാവവും എന്നല്ലേ? ഒരു

എന്നാൽ ആ വിധിയെത്തൊഴാം ഭാവനാ
ശോകകർമ്മാംഗൻ കർമ്മമെ-
ന്തെന്നാൽ മൽകൃതയത്നമാക മതിനാൽ
എന്നെബ്ഭജിക്കുന്നു ഞാൻ"

എന്നിങ്ങനെയുള്ള എത്രയെത്ര ആശയങ്ങളുടെ പ്രതിഫലനമാണു് രാമചരിതം തൊട്ടുള്ള ഗ്രന്ഥങ്ങളിൽ കാണുന്നതു്! കണ്ണശ്ശഭാഗവതത്തിൽ ഈശ്വരനെ 'മനുഷ്യപ്പുത്രയത്നം' എന്നു പറയുന്ന ഭാഗം നോക്കുക:—

നന്നായ് ശത്രുവധമാസീനൻ ഇതു
"നാട്ടകിലീശ്വരനാം കർമ്മം താൻ"
ആകയിനാൽ ഇതിനൊരു ദൈവതയി-
ല്ലതൊട്ടു പൂജിക്കപ്പെട്ടവനാം
മോഹമിതെന്തൊന്നിൽ ചെല്ലിന്റതു്
മുഖ്യമതാം ദൈവതയും താനേ"

(കണ്ണശ്ശഭാഗവതം)

അദ്ധ്യാത്മരാമായണത്തിലെ,

"ബ്രാഹ്മണോഽഹം നരേന്ദ്രോഽഹമാഢ്യോഽഹമെ
ന്നാമ്രേഡിതം കലർന്നീടും മനുജരെ,
ജന്തുക്കളും ഭക്ഷിച്ചു കാഷ്ടിച്ചു പോകിലാം
വെന്തുവെണ്ണീറായ് ചമഞ്ഞു പോയീടിലാം"

എന്നു ബ്രാഹ്മണ നരേന്ദ്രാദികളെ തൃണവൽ ഗണിക്കുന്ന ഭാഗം മി: കുഞ്ഞിപ്പിള്ളയ്ക്കു് അതിമാത്ര മനോഭാവം തോന്നുന്നതായി കലാശിച്ചതു് ഏതു വിധത്തിലാണ്? ചമ്പുഗ്രന്ഥകാരന്മാരോ, ആട്ടക്കഥയെഴുത്തുകാരോ, തുള്ളൽപ്പാട്ടുകാരോ ഈ അതിമാത്ര മനോഭാവം ലേശംപോലും ആരെ

ക്കുന്നില്ല എന്നതിലേയ്ക്കു് എത്രയോ എത്രയോ ഉദാഹരണങ്ങളും കാണിക്കാൻ പ്രയാസമില്ല.

"'രാമചരിതം' മുതൽ ആധുനികകാലത്തെ കൃതികൾ വരെ" എന്നൊരു കാലഘട്ടം മി: കൃഷ്ണപിള്ള സൂചിപ്പിക്കുന്നു. അതായതു് ക്രി. വ: പന്ത്രണ്ടാം ശതവർഷം മുതൽ ഇരുപതാം ശതവർഷത്തിന്റെ ആരംഭംവരെ "ഒന്നുകിൽ ഈശ്വരൻ, അല്ലെങ്കിൽ രാജാവു്, അതുമല്ലെങ്കിൽ പൂർവ്വസൂരികൾ—ചിലപ്പോൾ ഇവരെല്ലാം ഒത്തുചേർന്നൊരു സംഘമായി സാഹിത്യകാരന്റെ മുമ്പിലങ്ങനെ വിലങ്ങിച്ചു നിൽക്കുന്നു" എന്നതത്രേ പ്രസ്തുതമായ മലയാളസാഹിത്യത്തിനു് എന്നതിനേക്കാൾ വളരെ കൃത്യമായി യോജിക്കുന്നതു് യൂറോപ്യൻ സാഹിത്യത്തിനാണെന്നേ ഉള്ളൂ. പന്ത്രണ്ടാം ശതവർഷം മുതൽ പത്തൊൻപതാം ശതവർഷം വരെയുള്ള യൂറോപ്യൻ സാഹിത്യം ഏതു ഭാഷ സംബന്ധിച്ചു പരിശോധിച്ചാലും ഈ തരം ഒരു പാരതന്ത്ര്യത്തോടുകൂടി കാണുമെന്നു പറയുന്നതു് ഉദാഹരണത്തിനു വളരെ വിഷമമുണ്ടാക്കുന്നതല്ല. ഏതു രാജ്യത്തായാലും തന്നെ ഏതൊരു സാഹിത്യകാരന്റെ മുമ്പിലും "വിലങ്ങിച്ചു" നിൽക്കാറില്ല. സാഹിത്യകാരൻ എല്ലാ കാലത്തും സ്വതന്ത്രനാണു്". മനുഷ്യസ്വാതന്ത്ര്യം ലേശംപോലും ഇല്ലാതിരുന്ന കാലഘട്ടങ്ങളിൽപോലും സാഹിത്യകാരന്മാരും സാഹിത്യവും സ്വതന്ത്രം തന്നെയായിരുന്നു.

"ലങ്കാപതേഃ സങ്കുചിതം യശോ യത്
യത് പ്രീതിപാത്രം രഘുരാജപുത്രഃ
തത് സർവ്വമാദികവേഃ പ്രഭാവോ
നാലംഘനീയാ നൃവരൈഃ കവീന്ദ്രാഃ"

സംബന്ധിച്ചു ജനസ്വാതന്ത്ര്യസ്ഥാപനത്തിനുള്ള യത്നമാണു്. ആ നിലയിൽ ബഹുജനങ്ങളുടെ അതൃപ്തി പ്രകാശിപ്പിക്കുകയും അതിലേയ്ക്കു പല പരിഷ്കാരമാറ്റങ്ങളും അവർ സ്വാധീനമാക്കുകയും ചെയ്തു വരുന്നുണ്ടു്. എന്നാൽ 'നൂതനസമുദായസൃഷ്ടി' എന്ന ആ അൎത്ഥം വസ്തുമാത്രവാദികളുടെ പാശ്ചാത്യരുടെ ഒരു അസംതൃപ്തമായ ആശയമാകുന്നു. ഏതുറപ്പിലായാൽ കേരളബ്രഹ്മാണ്ഡത്തിൽ സ്വാഭാവികമായ ഒരു സമുൽകൎഷവും, ഭരണകാര്യസ്വാതന്ത്ര്യപരമായ ഒരു അഭിലാഷവും പ്രാധാന്യം അൎഹിക്കുന്നു. "പഴയസമുദായ"ത്തെ വലിച്ചെറിഞ്ഞു "പുതിയ സമുദായ"ത്തെ സൃഷ്ടിച്ചു വിടുവാൻ ബഹുജനങ്ങൾക്കു എത്രവിധത്തിലിരിക്കുന്നുവെന്നു ഇനിയും അറിയേണ്ടതായിട്ടുണ്ടു്. പുതുസമുദായം പുതുസദാചാരത്തേയും, പുതുസദാചാരം പുതുപരിതഃസ്ഥിതി വ്യത്യാസത്തേയും ആസ്പദമാക്കിയിരിക്കും. ആ വിധമാണെങ്കിൽ യൂറോപ്യൻ രാജ്യങ്ങളായ ഇംഗ്ലണ്ട്, ഫ്രാൻസ്, ജൎമ്മനി, റഷ്യ എന്നിതുടങ്ങിയ മൎമ്മവിഭാഗങ്ങളിലെ സമുദായമല്ല, ഇവിടെ കാണുന്നതു്. വ്യവസായപ്രസക്തർ നിൎമ്മിക്കുന്ന ഉപകരണയന്ത്രങ്ങൾ സ്വാധീനമാക്കി അനേകലക്ഷം വേലക്കാരെക്കൊണ്ടു് നിൎദ്ദയമായി ജോലി ചെയ്യിച്ചു് കോടീശ്വരന്മാരായിത്തീൎന്ന വമ്പിച്ച മുതലാളന്മാർ ഇംഗ്ലണ്ടു്, ജൎമ്മനി, ഫ്രാൻസ്, റഷ്യ എന്നിവിടങ്ങളിൽ ധാരാളം ഉണ്ടായിരുന്നു. അനേകകോടി നിൎദ്ധനർ അശരണരായി നിസ്സഹായരായി അവിടങ്ങളിൽ കഴിഞ്ഞുകൂടിയിരുന്നു. ഒന്നാമത്തേയും രണ്ടാമത്തേയും യുദ്ധങ്ങളുടെ ഫലമായി അനേക

ലക്ഷം യുവതിമാർ വിധവകളായി. അനേകലക്ഷം ജനങ്ങൾ ചത്തൊടുങ്ങി. അനേകലക്ഷം ഏക്കർ ഭൂമികൾ മാറിമറഞ്ഞു മറ്റുള്ളവരുടെ കൈവശമായി. അനേക ലക്ഷം ഭവനങ്ങൾ വെന്തുവെണ്ണീറായി. പ്രഭുക്കന്മാർ നിർദ്ധനരും, നിർദ്ധനർ നിർജ്ജീവരും, നിർജ്ജീവർ അനാഥ ഗതി വിഹീനരും ആയി. പ്രഭുകുലാംഗനകൾ വഴിനീളെ യാചകവൃത്തി സ്വീകരിക്കുവാൻ നിർബന്ധിതകളായി. ഈശ്വരവിശ്വാസം, അതികഠിനമായ ഈ അവസ്ഥ നിമിത്തം ഉണ്ടായ നൈരാശ്യത്താൽ നിശ്ശേഷം നശിച്ചു. മിക്കവാറും ഇരുപതാം ശതാബ്ദത്തിന്റെ ആരംഭത്തിൽ തന്നെ ഇങ്ങനെ വളരെ കടുത്തവിധത്തിൽ സംഭവിക്കാൻ പോകുന്ന ഒരു അസ്വാസ്ഥ്യത്തിന്റെ ലക്ഷണം യൂറോപ്പിൽ കണ്ടുതുടങ്ങിയിരുന്നു.

കേരളഭൂഖണ്ഡത്തിന്റെ കഥയോ? പൊതുജനങ്ങളിൽ ഇടത്തരക്കാർക്ക് സൗഭാഗ്യപൂർണ്ണമായ ജീവിതത്തിന് ഇടക്കിടെ ഒരുവിധം സാമ്പത്തികസ്ഥിതികൾ സാധ്യ വശരായി. രാജ്യഭരണസംബന്ധമായ സ്വാതന്ത്ര്യം പരിപൂർണ്ണമായി ലഭിക്കാതെ പൊതുവെ ഒരു അസ്വാസ്ഥ്യം സംഭവിച്ചു. ഈ രണ്ടു അവസ്ഥാവിശേഷങ്ങളും പരിഹരിക്കപ്പെടേണ്ടതുതന്നെ, എന്നാൽ യൂറോപ്പിലെ പുതുമയുള്ള നിർമ്മാണ മുറവിളി മലയാളഭൂഖണ്ഡത്തിനും അനുയോജിക്കത്തക്കവിധം ഇവിടെ സകലതും കീഴ്മേൽ മറിഞ്ഞുവോ?

അഥവാ യൂറോപ്യൻ രാജ്യങ്ങളിൽ പുതുസമൂഹമായ നിർമ്മിതി ഇംഗ്ലണ്ടിനെ സ്പർശിച്ചിട്ടുണ്ടോ? അവിടെ

കുടുംബസംബന്ധം, ദേവാലയസംബന്ധം, രാജ്യകാര്യബന്ധം, സാമ്പത്തികബന്ധം, സാമ്പത്തികഭദ്രത, സാങ്കേതികകലാ [illegible] എന്നിവ ഓരോന്നിനും പ്രത്യേക സ്ഥാനം നൽകപ്പെട്ടിട്ടുണ്ട്. രാജശക്തി അംഗീകരിക്കപ്പെട്ടിട്ടുണ്ട്. പൊതുജനപ്രാതിനിധ്യം, പരമാധികാരം സിദ്ധിച്ച മഹാമന്ത്രിസഭകൾ മുഖേന രാജ്യകാര്യങ്ങൾ നിയന്ത്രിക്കുന്നുണ്ട്. പ്രഭുത്വം അംഗീകരിക്കപ്പെട്ടിട്ടുണ്ട്. സാധാരണക്കാർ ഉണ്ട്. പാവപ്പെട്ട വേലക്കാരും പട്ടിണിക്കാരും എല്ലായിടത്തും എന്നപോലെ ഉണ്ട്. എന്നാൽ പൊതുവേ ബഹുജനങ്ങൾ കഠിനവിപ്ലവങ്ങളിലേയ്ക്കു കുതിക്കാതിരിക്കത്തക്ക വിധത്തിൽ അവരെ നിയന്ത്രിക്കുവാൻ വേണ്ടപ്പെട്ട എല്ലാ മാർഗ്ഗങ്ങളും കാലോചിതമായി അവലംബിച്ചുവരുന്നു.

റഷ്യയിലാകട്ടെ, അതിപ്രധാനമായി കരുതപ്പെട്ടിരുന്ന രാഷ്ട്രീയലക്ഷ്യങ്ങൾ കൂടാതെ കുടുംബബന്ധവും ദേവാലയബന്ധവും തകർക്കപ്പെട്ടു. അടിമത്തത്തിൽപ്പെട്ടു കരകാണാതെ വിഷമിച്ച ജനങ്ങൾ അനേകകാലമായി അനുഭവിച്ച പൊട്ടിച്ച് പ്രഭുത്വവും രാജാധികാരവും നാമാവശേഷമാക്കി. പാശ്ചാത്യവാദവും നിരീശ്വരമതവും ശക്തിപൂർവ്വം പ്രചരിച്ചു. അന്നോളം അംഗീകരിക്കപ്പെട്ടിരുന്ന സദാചാരബോധം, രാജ്യകാര്യവിപ്ലവങ്ങളുടെ ആവർത്തിച്ചുവന്നിട്ടുള്ള ആക്രമണങ്ങളാൽ നിശ്ശേഷം നഷ്ടപ്പെട്ടു. പൊതുവെ രാജ്യകാര്യപരമായി സിദ്ധിച്ച സ്വാതന്ത്ര്യത്തോടൊപ്പം സ്ത്രീപുരുഷന്മാർ തമ്മിൽ സർവ്വഥാ സമത്വവും സ്വാതന്ത്ര്യവും പരിപാലിക്കാനുള്ള അവസ്ഥയെ പറ്റി ന്നി, ഈ സമത്വം അംഗീകരിക്കപ്പെട്ടു കഴിയുന്നതോടു

രിൽ മുപ്പത്തിമൂന്നു ശതമാനം ബഹുഭർത്തൃ സ്വീകരണങ്ങളാണെന്ന് എന്നും അവർ അനേകം പുരുഷന്മാരുമായി ഇന്ദ്രിയസുഖാനുഭവങ്ങളിൽ മുഴുകുന്നുണ്ട് എന്നും, ജി. ഇ. ഹ്യൂസം എന്ന ഗ്രന്ഥകാരൻ പ്രസ്താവിക്കുന്നു. റഷ്യയിൽ സംഘടിതമായ പൊതുജനാഭിപ്രായം സ്ത്രീസ്വാതന്ത്ര്യത്തെ നിശ്ശേഷം അംഗീകരിക്കുന്നുണ്ട് എങ്കിലും, പാവപ്പെട്ട ബഹുഭർത്തൃസ്വീകരണതല്പരകളെ പുരുഷന്മാർ, വേശ്യാവൃത്തിയിലേർപ്പെടുന്ന 'കുട്ടശാന്തി'ക്കാരായി ഗണിക്കുന്നുണ്ട് എന്ന് പ്രൊഫസ്സർ ബൊൺസ്കിയുടെ അന്വേഷണത്തിൽനിന്ന് വിശദമാകുന്നു. ആൻഡ്രൂ മെഡിയസ്സ് എന്ന ഫ്രഞ്ചു ചിന്തകൻ അദ്ദേഹത്തിന്റെ "ജീവിതമാകുന്ന കഥ" എന്ന ഗ്രന്ഥത്തിൽ റഷ്യൻ വനിതാമനോഭാവത്തെയും പുരുഷസമുദായനിലയേയും പറ്റി ഇങ്ങനെ പറഞ്ഞിരിക്കുന്നു:—

"കഴിഞ്ഞ ഏതാനും വർഷങ്ങളിൽ റഷ്യയിലെ സാമുദായികാചാരങ്ങൾക്കും നടപടികൾക്കും വന്നുചേർന്ന രൂപാന്തരങ്ങളെപ്പറ്റി കുറെ മനസ്സിലാക്കുക. മഹാവിപ്ലവത്തിന്റെ ആരംഭഘട്ടത്തിൽതന്നെ വിവാഹബന്ധത്തെ നിശ്ശേഷം ഉപേക്ഷിച്ചുവരുത്തുവാനോ, നാമമാത്രകമാക്കുവാനോ, അനേകമിലധികം സ്ത്രീപുരുഷന്മാർ അഭിലഷിച്ചു. എന്നാൽ ഇക്കാലത്തു (1940-ൽ) സ്ത്രീജനങ്ങളുടെ പ്രത്യേക ശ്രമത്തിന്റെ ഫലമായിട്ടുതന്നെ വിവാഹബന്ധത്തിന്റെ സ്ഥാപിതത്വം പുനരുജ്ജീവിതമായി. റഷ്യയിലെ യുവാക്കന്മാരെപ്പറ്റി പറയുന്ന ഒരു ഗ്രന്ഥത്തിൽ വിവാഹജീവിതാവശ്യം കൂടാതെ കഴിയുവാൻ ഉദ്യമിച്ചു ചില ചെറുപ്പ

കാരെപ്പററി വായിക്കുവാൻ ഇടയായി. അവരിൽ ഒരു യുവതി അവളുടെ കമിതാവിന്ന് ഇങ്ങനെ ഒരു കത്തെഴുതിയിരിക്കുന്നു:—

"എനിക്ക് എൻെറതെന്നു കരുതാവുന്ന ഒരു സുഖം,—വളരെ വിപുലമായ തോതിലല്ല. എന്നാൽ നിശ്ശേഷം എനിക്കുമാത്രം അവകാശപ്പെട്ടതാണെന്ന് എന്ന ബോധത്തിലുള്ള ഒരു സുഖം—അനുഭവിച്ചുകൊള്ളുമെന്ന് ആഗ്രഹമുണ്ട്. എവിടെയെങ്കിലും ശാന്തമായ ഒരു കോണിൽ താങ്കളോടുകൂടി ഏകാന്തതയിൽ കഴിയുന്നതായി ഞാൻ സങ്കല്പിച്ചു സ്വപ്നസുഖത്തിൽ കഴിയുന്നു. ഇതു മനുഷ്യരുടെ ഒരു ആവശ്യമാണെന്ന കഥ നമ്മുടെ സമുദായം മനസ്സിലാക്കുന്നില്ലല്ലോ!"

യുവതിമാൎക്ക് ഇപ്രകാരം പ്രത്യേകകുടുംബജീവിതത്തിൻെറ ആവശ്യം തോന്നുന്നതായി പ്രസ്താവിക്കപ്പെടുന്ന റഷ്യയിൽ സ്ത്രീപുരുഷസമത്വം അടിസ്ഥാനമാക്കി സദാചാരബോധവും ജീവിതരീതിയും മാറുകയും ഇങ്ങനെ ഒരു പുതിയ സമുദായം പ്രചാരത്തിൽ വരുത്തുകയും ചെയ്യുന്നുണ്ട്. ഈ ബോധം ഒന്നുകൂടെ വൎദ്ധിക്കുമ്പോൾ, സ്ത്രീപുരുഷന്മാരിൽ ആരോഗ്യദൃഢതയുള്ളവരെ പ്രത്യേകം തിരഞ്ഞെടുത്ത് 'മാതൃ' എന്നും 'പിതാവ്' എന്നും ഉള്ള രണ്ടു പുതിയ ഉദ്യോഗങ്ങൾ ഗവൎമ്മെൻറിൽനിന്നു ഏൎപ്പെടുത്തുവാനും അതിലേയ്ക്കു പ്രത്യേക ശമ്പളം നിശ്ചയിക്കുവാനും ഇടയുണ്ട്. മാതൃയുദ്യോഗത്തിലോ പിതാവുദ്യോഗത്തിലോ ഏൎപ്പെടുന്നവരൊഴിച്ചുള്ളവരിൽ ആൎക്കും ആരോടും യഥേഷ്ടം സ്വച്ഛന്ദവൎത്തനത്തിന് ഏൎപ്പെടാം. സ്ത്രീകളെ പുരുഷന്മാ

…താപം തുല്യവുമാകും. വ്യഭിചാരം മുഖേന ഗർഭധാരണം …നാരാ…ത്തു യുവതിമാരെ ഭയപ്പെടുത്താതിരിക്കാൻ …ൾസിന്റെ പ്രബലഘടസ്സും വേണ്ട സഹായം ചെയ്യുന്നുണ്ടു. ഈ പുതുസമുദായത്തിന്റെ ഏകദേശമാതൃക ബോൾഷെവിക്കിയിൽ സ്ഥാപിക്കാൻ ആഗ്രഹിച്ചതിന്റെ ഫലം "ന്യൂ മൊറാലിറ്റി" എന്ന ഗ്രന്ഥത്തിൽ വർണ്ണിച്ചിരിക്കുന്നതു നോക്കുക:—

"ചെറുപ്പെണ്ണുങ്ങൾക്കു നരകശിക്ഷയെ ഭയമില്ല. ഗർഭമുണ്ടായിരുന്നാലോ എന്നു പേടിക്കാനുമില്ല. ലിംഗസ്വഭാവങ്ങളിൽ യാതൊരു …പാപവും ഇല്ല. തങ്ങളിലെ മതസ്വാതന്ത്ര്യ…കളുടെ …ചാനത, സൃഷ്ടിശക്തി എന്നിവ കുടുംബപരിപാലനത്തിനാണു എന്ന കഥ ലേശം പോലും കാണാതെ, ഭർത്താവായ പുരുഷനെ വേണ്ടി ഏറെയും ആത്മാവും …സൂക്ഷിക്കേണമെന്ന വസ്തുതയിലെ സാരം ഓർക്കാതെ, പുരുഷന്റെ ആജീവനാന്ത സഹചാരിണിയായി വിശ്വാസരക്ഷണത്തിൽ ഏർപ്പെടുക എന്ന സാധ്യതയെപ്പറ്റി തീരെ ഗണിക്കാതെ, അവർ സ്വച്ഛന്ദവിഹാരങ്ങളുടെ ദുരാചാരതിരമാലകളിൽ നീന്തി മറിയുന്നു."

"റഷ്യയിൽ പുതു സദാചാരം നഗരവാസികളെ മാത്രമേ ബാധിക്കുന്നുള്ളു. ജനസംഖ്യയിലെ എൺപതു ശതമാനവും കൃഷീവലരായ കുടുംബസ്ഥരാണു."

സമുദായം കുടുംബജീവിതത്തെയും ആ ജീവിതം സ്ത്രീപുരുഷ വൈവാഹികതയും, പ്രസ്തുതബന്ധം സദാചാരത്തെയും ആശ്രയിക്കുന്നു. കേരളക്കരയിൽ ഇന്നോളം നിലനിൽക്കുന്ന …ദാചാരബോധത്തെ …യോടെ തകർത്തുകൊണ്ടു പരി

ജനസ്ഥിതികൾ പാശ്ചാത്യദേശങ്ങളിലെന്നപോലെ വന്നു ചേൎന്നിട്ടില്ല. നാഗരീക ജീവിതത്തിൽ ഏറെവും മുന്നണിയിൽ കഴിയുന്നവരിൽപോലും അത്തരം ഒരു ആവശ്യം പരസ്യമായി പ്രസ്താവിക്കുവാനാരു് തുനിഞ്ഞിട്ടില്ല. ആ സ്ഥിതിക്കു് ഇന്നത്തെ സദാചാരബോധത്തെ പാടേ മാററി മറിച്ചു് മനുഷ്യരെ മൃഗത്വത്തിന്റെയും താഴെ, ഉറുമ്പു് തേനീച്ച എന്നീ നിസ്സാരജീവികളുടെ തോതിൽ കൊണ്ടെത്തിക്കുന്ന പുത്തൻസമുദായനീതികൾ രൂപപ്പിടിപ്പിക്കുവാൻ പുരോഗമനസാഹിത്യകാരർ നടത്തുന്ന ശ്രമത്തിന്റെ വകഭേദമായിട്ടുമാത്രമേ 'പുതിയസമുദായം' എന്ന മുറവിളിയെ കണക്കാക്കേണ്ടതുള്ളൂ.

മറെറാരു വിധത്തിൽ ചിന്തിക്കുമ്പോഴും, സ്വതന്ത്രമായ ഒരു 'നൂതനസമുദായ'ത്തെ കേരളക്കരയിൽ വളർത്തിക്കൊള്ളുമെന്ന തെററിദ്ധാരണ അത്ര ദീർഘമാക്കേണ്ട ആവശ്യമില്ല. ഇവിടത്തെ സമുദായസംഘടന മതവിശ്വാസത്തിൽ പ്രതിഷ്ഠിതമാണു്. നിർബന്ധവിവാഹവും ഏകമാത്രവ്യവസ്ഥിതിയും നടമാടുന്ന പാശ്ചാത്യദേശങ്ങളിലെ സംഘടനയല്ല. മതവിശ്വാസത്തെ അത്രകാര്യമായി ഗണിക്കാത്തവരോ മതച്ചടങ്ങുകളിൽ ഉൾപ്പെടാത്തവരോ ആയ ആളുകൾ പോലും ആവശ്യം നേരിടുമ്പോൾ മതത്തിനു പ്രാധാന്യം കൊടുക്കുന്ന ഒരു വിഭാഗത്തിൽപ്പെട്ടു പോകുന്നു. വടക്കേ ഇൻഡ്യയിലെ സാമുദായികവാദമനോഭാവം കേരളക്കരയിൽ ഇന്നും സജീവമായി വർത്തിക്കുന്നു. ആ ദൌർബ്ബല്യം മാറേണ്ടതുതന്നെയാണു്. അതായിരിക്കുമോ പ്രസംഗകർത്താവിന്റെ ലക്ഷ്യം ? അങ്ങനെ

യാണെങ്കിൽ ആ സാമുദായികബോധത്തിന്നും അടിമത്തത്തിന്നും തമ്മിൽ ഒരു ബന്ധവും ഇല്ല.

അടുത്ത പ്രതിപാദനം മെ: എം. പി. പോൾ, ജോസഫ് മുണ്ടശ്ശേരി എന്നിവരുടെ ഒരു വിചിത്രാഭിപ്രായത്തിന്റെ ആവൎത്തനമാണ്:—

"രാജാക്കന്മാരും പ്രഭുക്കളും സമുദായത്തിലെ ഉയൎന്ന പടികളിൽ വൎത്തിക്കുന്ന ചുരുക്കം ചില വ്യക്തികളും മാത്രം ഭദ്രമായി കുഞ്ഞുസൂക്ഷിച്ചു കൈകാര്യം ചെയ്തുപോന്ന ഒരു സ്വത്തായിരുന്നു, നമ്മുടെ സാഹിത്യം."

ഈ വാചകം കേൾക്കുമ്പോൾ പുരോഗമനസാഹിത്യകാരന്മാരെപ്പോലെ ഇങ്ങനെ കുറെ സൎവ്വസംഗപരിത്യാഗികൾ മലയാളസാഹിത്യത്തെ രക്ഷിക്കാൻ പുറപ്പെട്ട കഥ ആരും മനസ്സിലാക്കും! മി: ചങ്ങമ്പുഴ കൃഷ്ണപിള്ള തന്നെ ആണെന്നിനാൽ ഒരു ഹൈക്കോടതി ജഡ്ജിയുടെ ആളായമുള്ള ആളാണെന്ന് പ്രാമാണികതയിൽ അത്തരം കാര്യങ്ങളെപ്പറ്റി പ്രസ്താവിക്കുവാൻ ധാരാളം പരിചയം സിദ്ധിച്ചിട്ടുള്ള സാഹിത്യകാരനായ മി: ഇ. എം. കോവൂർ അഭിപ്രായപ്പെട്ടിട്ടുണ്ട്. നമ്മുടെ സാഹിത്യം പണ്ട് രാജാക്കന്മാരും പ്രഭുക്കന്മാരും ഉയൎന്ന വ്യക്തികളും കൈവശം വെച്ചുപോന്നിരുന്നെങ്കിൽ ആ നിലയ്ക്ക് ഇന്നും ലേശംപോലും വ്യത്യാസം ഉണ്ടായിട്ടില്ല എന്നുതന്നെ നിസ്സംശയം സ്ഥാപിക്കാം. വമ്പിച്ച മുതലാളിമാരുടെ നിരന്തര സഹായത്താൽ അല്ലാതെ പുരോഗമനസാഹിത്യഗ്രന്ഥങ്ങൾപോലും കേരളീയാന്തരീക്ഷത്തിൽ എത്തിനോക്കിയിട്ടില്ല. വസ്തുത

ഇങ്ങനെയിരിക്കെ വല്ല യൂറോപ്യൻ പ്രതിപാദനങ്ങളും കണ്ടു് കേരളശ്രീ ഇംഗ്ലണ്ടോ റഷ്യയോ ആണെന്നുള്ള തെറ്റിദ്ധാരണയിൽ മുഴുകി അത്ഥമാത്രയില്ലാത്ത ഇത്തരം പ്രസ്താവനകൾ പുറപ്പെടുവിക്കുന്നതുകൊണ്ടു യാതൊരു കഥയും ഇല്ല.

"നമ്മുടെ ഭാഷയിൽ കവിത എന്നാൽ പാണ്ഡിത്യത്തിന്റെ ഗോദാവിൽ യമകാലങ്കാരങ്ങളുടെ ഗുസ്തിപിടുത്തം എന്നായിരുന്നു, അത്ഥം" അത്രെ. ഈ വാചകം മറ്റു ഭാഷയിലേക്കു് വിവത്തനം ചെയ്യുന്നവരെന്തു വിചാരിക്കും. ഈ പ്രസ്താവനയിൽപ്പരം അബദ്ധമായ മറെറാരു പ്രതിപാദനം ഉണ്ടോ? യമകാലങ്കാരം, രാമചന്ദ്രവിലാസം, രുക്മാംഗദചരിതം, ഉമാകേരളം എന്നീ മൂന്നു മഹാകാവ്യങ്ങളിൽ ഓരോ സഗ്ഗത്തിൽ സംസ്കൃതരീതിയനുസരിച്ചു് കവികൾ സ്വീകരിക്കുകയുണ്ടായിട്ടുണ്ടു്. അല്ലാതെ ചില ഒററ ശ്ലോകങ്ങളിലും വിനോദപരമായി ഒരു ശബ്ദാലങ്കാരം എന്ന നിലയിൽ അപൂവ്വമായി സ്വീകരിക്കപ്പെട്ടിട്ടുണ്ടു്. അല്ലാതെ, "നമ്മുടെ ഭാഷയിൽ കവിത എന്നാൽ പാണ്ഡിത്യത്തിന്റെ ഗോദാവിൽ യമകാലങ്കാരങ്ങളുടെ ഗുസ്തിപിടുത്തം എന്നായിരുന്നു" പോലും! ഇതേ മാന്യൻ തന്നെ ഇതേ പ്രസംഗത്തിൽ മറെറാരു ഭാഗത്തു പ്രസ്താവിക്കുന്നതുംകൂടെ കേൾക്കുമ്പോഴാണു് പൂർവ്വാപരവിരുദ്ധമായി എന്തു പറയുന്നതിനും ശങ്കിക്കാത്ത സാഹിത്യകുതുകികളാണെന്നു സംശയരഹിതമായി വിളിച്ചു ചൊല്ലുവാൻ ഇടയാകുന്നതു്. നോക്കുക :—

"നമ്മുടെ ഭാഷയുടെയും സാഹിത്യത്തിന്റെയും പരിണാമഗതി പരിശോധിക്കുന്ന പക്ഷം, ഓരോ പടിയിലും

ആന്തരികമായ ചൈതന്യത്തിന്റെ പാരമ്യകം പതിഞ്ഞിട്ടുള്ളതായും, കാലികമായ പ്രേരണകളിൽ നിന്നും അഭിനവമായ വികാസസൗഭാഗ്യം അതിനു കൈവന്നിട്ടുള്ളതായും വെളിപ്പെടുന്നതാണ്."

കേരള ഭാഷാസാഹിത്യത്തെ ഈ വിധം നിഷ്പക്ഷപാതമായ വിധത്തിൽ പരിശോധിക്കുവാൻ സന്നദ്ധതയുള്ള മാന്യന്മാർ കരുതിക്കൂട്ടി ആ സാഹിത്യത്തിന്റെ അപഹേളനത്തിനു് ആവർത്തിച്ചു് ഇടവരുത്തിയ ആ സാഹിത്യസംഘടനയുടെ മിടുക്കു് വരുത്തിവച്ച കുടുക്ക് ആശ്ചര്യകരം തന്നെ !

"ഞാൻ ഒരിക്കലും പ്രാചീന കവികളുടെയോ, കവിതകളുടെയോ ശത്രുവല്ല." എന്നു പ്രസംഗകർത്താവു് പ്രഖ്യാപനം ചെയ്യുന്നു. ഇതേ മാന്യൻ തന്നെയാണു്,

"നമ്മുടെ എണ്ണപ്പെട്ട പ്രാചീന കവികളിൽ സംസ്കൃതത്തിലുള്ള അതിരു കവിഞ്ഞ ഭ്രമംമൂലം അനുകരണത്തിനോ വിവർത്തനത്തിനോ അല്ലാതെ, തങ്ങളുടെ കഴിവുകളെ സ്വാതന്ത്ര്യമാർഗ്ഗങ്ങളിൽ പ്രവർത്തിപ്പിച്ചു് വിജയം നേടിയിട്ടുള്ളവർ എത്രപേരുണ്ടു്" എന്നു ചോദിക്കുന്നതും.

ഈ വാചകംതന്നെ അല്പമൊന്നു മാററി "നമ്മുടെ" ആധുനിക സാഹിത്യകാരന്മാരിൽ യൂറോപ്യൻ സാഹിത്യത്തിലുള്ള "അതിരു കവിഞ്ഞ ഭ്രമംമൂലം അനുകരണത്തിനോ വിവർത്തനത്തിനോ അല്ലാതെ, തങ്ങളുടെ കഴിവുകളെ സ്വാതന്ത്ര്യമാർഗ്ഗങ്ങളിൽ പ്രവർത്തിപ്പിച്ചു് വിജയം നേടിയിട്ടുള്ളവർ എത്ര പേരുണ്ടു് ?"

എന്നൊരു ചോദ്യംകൂടെ മററൊരാളിനു ചോദിക്കാൻ ഒരു ശകലം അനുവാദം കൊടുക്കുവാൻ പുരോഗമനസാഹിത്യകാരന്മാർക്ക് ദയവുണ്ടാകുമോ? അപ്രകാരം ഒരു ദയവ് ഉണ്ടാകുന്ന പക്ഷം, 'കൊടുംകാററു'' (കവിത) വിപ്ലവത്തിൻെറ വിളി, നാളെ, 'കിവുവിൻ സ്മൃതികളെ' 'ചെങ്കതിരുകൾ' 'ആസന്നവിപ്ലവം' 'രക്തപുഷ്പങ്ങൾ' 'കടത്തുവഞ്ചി' 'സമത്വവാദി' 'പ്രേതങ്ങൾ' 'പൊളിഞ്ഞദീപം' 'കാമുകൻ' 'പട്ടബാക്കി' 'രക്തപാനം' 'തൂക്കുമുറിയിൽ' 'പൊളിഞ്ഞദീപം' 'ഭഗ്നഭവനം' 'ചുവപ്പും കറുപ്പും' 'കുറ്റവും ശിക്ഷയും' 'നാടൻ പ്രേമം' 'പ്രേമശിക്ഷ' 'അടിയൊഴുക്കുകൾ' 'ഒളിവിൽനിന്ന്' 'പ്രേമഭാജനം' മുതലായി ഗദ്യപദ്യാത്മകങ്ങളായ അനവധി മലയാള സാഹിത്യകൃതികൾ എന്ന് അഭിമാനിക്കപ്പെടുന്ന ഗ്രന്ഥങ്ങളുടെ ചുവട് എവിടെയാണെന്ന വസ്തുത മി: കൃഷ്ണപിള്ളയ്ക്ക് അറിഞ്ഞുകൂടാതെയാണോ? അദ്ദേഹത്തിന്റെ വാചകം തന്നെ ഒന്നു കടം വാങ്ങട്ടെ, "അന്ധമായ അനുകരണഭ്രമം മാത്രമല്ലേ, ഇതിനടിസ്ഥാനം?"

മലയാള കവികൾ ആസകലം സംസ്കൃതസാഹിത്യകാരന്മാരുടെ പൃഷ്ഠാവലംബികളാണ് എന്നു കാണിക്കുവാൻ പ്രസംഗകർത്താവ് സന്ദേശകാവ്യപ്രസ്ഥാനത്തിലേക്കു കണ്ണോടിക്കുന്നു. അദ്ദേഹം ഇങ്ങനെ പറയുന്നു:—

കാളിദാസൻെറ മേഘദൂതം മലയാളികളുടെ മാത്രം പൊതു സ്വത്തല്ലല്ലോ. എന്നാൽ അതിനെ അനുകരിച്ചുകൊണ്ട്—അല്ല, അതിൻെറ ചട്ടക്കൂടിനെ അനുകരിച്ചുകൊണ്ട്—ഡസൻ കണക്കിലുള്ള പീറക്കവിതകൾ—ചോരയും നീരും വററി രോമം കൊഴിഞ്ഞ് എല്ലുന്തിയ

ക്കു പറയുന്ന കാര്യവും പ്രയാസംതന്നെ. പക്ഷെ അദ്ദേഹം മേഘസന്ദേശത്തിനു് ആർ. വി. കൃഷ്ണമാചാര്യർ എന്ന പണ്ഡിതരത്നം രചിച്ച വിമർശനം സംസ്കൃതത്തിലെ സഹൃദയാ മാസികഗ്രന്ഥം മുഖേന വായിച്ചിരിക്കാം. അഥവാ വിദ്യാരണ്യസരസ്വതി രചിച്ച മേഘസന്ദേശവ്യാഖ്യാനത്തിൽ മുങ്ങിപ്പൊങ്ങി വിഹരിച്ചിരിക്കാം. ഏതായാലും, എന്തായാലും, സന്ദേശകാവ്യരചന കാളിദാസക്കു് അട്ടിപ്പേറവകാശമായി കിട്ടിപ്പോയി എന്നോ അതു് കേരളീയ കവികൾക്കു് അസാദ്ധ്യമായി തീൎന്നുവെന്നോ തീൎത്തുപറയാൻ നിവൃത്തിയില്ല. മേഘസന്ദേശത്തിന്റെ 'ചട്ടക്കൂട്ടി'നെ മാത്രമല്ല, ആത്മസത്തയേയും, താദാത്മ്യത്തെയും ആത്മസത്തയുടെ താദാത്മ്യസംബന്ധാവൎണ്ണത്തെയും തകൎത്തുവിലസുന്ന ഒരു മലയാളകൃതിയാകുന്നു, ഉണ്ണുനീലിസന്ദേശം. കാളിദാസന്റെ ചട്ടക്കൂട്ടിനെ അനുകരിക്കുകയല്ല, 'മേഘസന്ദേശം' എന്ന നാമകരണത്തിലൂടെ ഒരു ചിന്ത്യരത്നത്തെപ്പോലും ചോദ്യംചെയ്തുകൊണ്ടാണു് ഉണ്ണുനീലിസന്ദേശത്തിന്റെ പുറപ്പാടു്. കാളിദാസനെ അനുകരിച്ചാണെങ്കിൽ പ്രസ്തുതകൃതിക്കു് 'ആദിത്യചന്ദ്രസന്ദേശം' എന്നാണു് പേരിടേണ്ടിയിരുന്നതു്.

ഉണ്ണുനീലിസന്ദേശത്തെപ്പററി അഭിനന്ദനത്തിനു മുതിൎന്ന പണ്ഡിതന്മാരിൽ ഭൂരിപക്ഷവും, ആ കൃതിയുടെ രചനാകാലം, കൎത്താവു് എന്നിവകൾ തീൎച്ചപ്പെടുത്തുന്നതിലേയ്ക്കു് തങ്ങളുടെ പാണ്ഡിത്യഭാണ്ഡങ്ങൾ അഴിച്ചു വിതറിയതല്ലാതെ ആ കാവ്യത്തിന്റെ മാഹാത്മ്യം മലയാളത്തിൽ വേണ്ടുവോളം സ്ഥാപിച്ചിട്ടില്ല. തമിഴു്, മല

യാളം, സംസ്കൃതം എന്നീ മൂന്നു ഭാഷകളിലേയും പദങ്ങൾക്ക് തുല്യപ്രാധാന്യം നൽകി പദപ്രയോഗസംബന്ധമായി, വൈയാകരണഖസൂചികളെപ്പോലും "അകലേ" എന്ന് അനുശാസിക്കുന്നവിധമുള്ള ഭാഷ സാധാരണ വായനക്കാരേയും ബഹുദൂരം അകററിനിറുത്തുന്നു. കാവ്യത്തിൽ ആദ്യന്തം ഉള്ള ഈ പദപ്രയോഗവൈചിത്ര്യത്താൽ പട്ടുനൂലും ചണനാരും പൊളച്ചക്കയറും ചന്ദ്രരശ്മിയും ഉപയോഗിച്ച് 'മിഡ്സമ്മർനൈററ്സ് ഡ്രീം' എന്ന ഷേക്സ്പീയർ കൃതി രചിച്ചതായി പ്രൊഫസ്സർ ഡൌഡൻ പ്രസ്താവിച്ചതുപോലെയുള്ള ഒരു വൈചിത്ര്യം ഈ കൃതിയിലും കല്പിക്കാവുന്നതാണ്. എന്നാൽ ആ നാടകത്തിലാകട്ടെ കഥാപാത്രവൈചിത്ര്യമാണ് എന്നൊരു വ്യത്യാസമേ ഉള്ളൂ. കാളിദാസന്റെ മേഘസന്ദേശത്തെ ബാഹ്യമായും ആഭ്യന്തരമായും ഗണ്യമായും സൂക്ഷ്മമായും അനുകരിച്ചോ, അപഹസിച്ചോ, ആദരണത്തിന്നു വിധേയമാക്കിയോ രചിച്ചിട്ടുള്ള ഈ കൃതിയുമായി തീരെ പരിചയം സിദ്ധിക്കാതെ, മററുള്ളവർ പറഞ്ഞുകേട്ട വാചകങ്ങളും വിളമ്പിക്കൊണ്ടാണ് പ്രസംഗകർത്താവു് അദ്ദേഹത്തിന്റെ തീവ്രമായ ആക്ഷേപരസം മുഴക്കുന്നതു്.

കാളിദാസകൃതിയുടെ കമനീയമായ ആ ബാഹ്യരൂപം, ആത്മസത്ത എന്നിവ എന്നെന്നും മററുമുള്ള പ്രശ്നങ്ങളും വിവരണങ്ങളും സൂക്ഷ്മമായി ചിന്തിക്കുന്നപക്ഷം അതിലേക്കുതന്നെ ഒരു ഗ്രന്ഥത്തിന്റെ ആവശ്യം നേരിട്ടേക്കും. മേഘസന്ദേശം ഉദ്ദേശാനുപാതമായ ഒററ വിശേഷാൽ പ്രാധാന്യമേ അർഹിക്കുന്നുള്ളൂ. ഉണ്ണുനീലിസന്ദേ

ശം ചരിത്രപരവും ഭൂമിശാസ്ത്രപരവുമായി പ്രധാനമാണ്". ആശയപ്രകാശനത്തിൽ, അഥവാ സാഹിത്യരസത്തിൽ ഉണ്ണുനീലി സന്ദേശം കാളിദാസകൃതിയുടെ അനുകരണം എന്ന നിലയ്ക്കും എത്രയോ ഉപരിയായി നിലകൊള്ളുന്നു. ഒററ ഉദാഹരണം മാത്രം പ്രസ്താവിക്കാം. മേഘസന്ദേശത്തിൽ യക്ഷപത്നിയുടെ ഭവനസമീപത്തുള്ള ഹസ്തപ്രാപ്യസ്തബകനമിതോബാലമന്ദാരവൃക്ഷം എങ്ങനെ, ഉണ്ണുനീലിസന്ദേശത്തിലെ,

"തേന്മാവോളം പനസനികരം
തെങ്ങൊരോന്റിന്നണന്നാ–
ലന്നാലിന്നും ക്രമുകമിടയിൽ
പ്പാകി മുമ്മൂന്റുനീളെ,
ഒന്റിന്നൊന്റും വളർ കദളിയും
ചിങ്ങനം നൽക്കരിമ്പും
കാകൈക്കൊണ്ടീടും വഴുതിനകളും
മന്ദിരേ മൽപ്രിയായാഃ"

എന്ന ബഹുസസ്യസമൃദ്ധമായ ആരാമസമ്പദാവാ എങ്ങനെ ! രണ്ടു കൃതികളിലെയും കഥാവതരണരീതി, നായകശോകാനുഭവം, സന്ദേശവാഹകദർശനം, സന്ദേശവാഹകാവർജ്ജനരീതി, സന്ദേശകഥനാരംഭം, മാർഗ്ഗവർണ്ണന, നായികാനഗരീവർണ്ണന, നായികാവർണ്ണന, സന്ദേശഭാഗം എന്നിവ കേവലം ഭിന്നങ്ങളും മലയാളകവി പക്ഷത്തിൽ കൂടുതൽ ഔചിത്യബോധം പ്രകാശിപ്പിക്കുന്നവയും ആകുന്നു. വിസ്തരഭയത്താൽ ചുരുക്കുക അല്ലാതെ മാർഗ്ഗമില്ല. മേഘസന്ദേശത്തിൽ കാളിദാസന്റെ കാവ്യച്ചട്ടക്കൂട്ടിൽ

